(Malayalam)

Lathiyammavan

Humorous Essays

By CHENGANNUR SANKARA WARRIER

First Published August 1972

PRINTED AT ST. JOSEPH'S PRESS, TRIVANDRUM

Price Rs. 2·00



Published by the Author

Distributors:
NATIONAL BOOK STALL
KOTTAYAM – TRIVANDRUM – ERNAKULAM – TRICHUR
PALGHAT – CANNANORE – QUILON – KOZHIKODE

# ലാത്തിയമ്മാവൻ

(ഹാസ്യലേഖനങ്ങൾ)

ചെങ്ങന്നൂർ ശങ്കരവാരിയർ

വിതരണം
നാഷനൽ ബുക്ക്സ്റ്റാൾ
കോട്ടയം
വില ക. 2·00

## ചെങ്ങന്നൂർ ശങ്കരവാര്യരുടെ കൃതികൾ

| | |
|---|---|
| മലക്കടങ്ങൾ | (കവിത) |
| മേഘസന്ദേശം | ,, |
| ലാത്തിയമ്മാവൻ | (ഹാസ്യലേഖനങ്ങൾ) |
| ദൈവം വക്കീലാഫീസിൽ | (നാടകങ്ങൾ) |






S1572 D20/72-73 1-1000

# സ്വകാര്യം

ഏതാനും ഹാസ്യ ലേഖനങ്ങളാണു് ഇതിലെ ഉള്ളടക്കം. ഇവയിൽ ഒന്നൊഴിച്ചു് ബാക്കിയെല്ലാം ചില ആനുകാലിക പ്രസിദ്ധീകരണങ്ങളിൽ വന്നു കഴിഞ്ഞതാണു്.

ഞാൻ വായിച്ചിട്ടുള്ള ഇംഗ്ലീഷു് ലേഖനങ്ങളിൽ ചിലതിൻെറ നേരിയ പ്രതിരൂപം ഇതിൽ ഒന്നു് രണ്ടു് ഭാഗങ്ങളിൽ കണ്ടു എന്നു് വരാം. പക്ഷേ, തൊണ്ടി സഹിതം എന്നെ പിടികൂടുക സാധ്യമല്ല. കാരണം, ഞാൻ മോഷ്ടിച്ചിട്ടില്ല. ഇംഗ്ലീഷു് ലേഖനങ്ങൾ വായിച്ചതിൻെറ ഫലമായി എന്റെ ഉള്ളിൽ പതിഞ്ഞുകിടന്നിരുന്ന ചില മായാത്ത ഭാവനകൾ വേഷം മാറി ഒന്നുരണ്ടു് ലേഖനങ്ങളിൽ കടന്നു കൂടിയിട്ടുണ്ടെന്നു മാത്രം.

ഹാസ്യത്തിന്റെ ഒരു നേരിയ ഓളമെങ്കിലും വായനക്കാരിൽ ഉളവാക്കുന്നതിനു് കഴിഞ്ഞാൽ എൻെറ ഉദ്ദേശം ഫലിച്ചു.

തിരുവനന്തപുരം,
9—2—1972.

ചെങ്ങന്നൂർ ശങ്കരവാര്യർ

# ലേഖനങ്ങൾ

സ്വ. ലേ.

എനിക്കു് സ്വ. ലേ. യെ ഭയമാണു്. നിങ്ങൾക്കു് ഭയമുണ്ടോ എന്നു് എനിക്കു് അറിഞ്ഞുകൂടാ. നിങ്ങൾക്കു് ഭയമില്ലെന്നു് പറഞ്ഞാലും ഞാൻ അതു വിശ്വസിക്കുവാൻ തയ്യാറല്ല, എന്തെന്നാൽ ദൈവം തമ്പുരാനുപോലും സ്വ. ലേ. യെ ഭയമാണു്.

ഇക്കഴിഞ്ഞ ഒരു ദിവസം ദൈവം തമ്പുരാൻ സ്വർഗ്ഗത്തുള്ള തന്റെ ആഫീസിൽ ഇരിക്കുകയായിരുന്നു. "കുട്ടൻപിള്ളയുടെ പാംലൻഡ്സിൽനിന്നും വരുത്തിയ രണ്ടു് പരിപ്പു് വടയും ഒരു ചായയും കഴിച്ചു് ഒരു ബീഡിയും വലിച്ചുകൊണ്ടാവാം അദ്ദേഹം പൊതുവേ സന്തുഷ്ടനായി കാണപ്പെട്ടു" എന്നു് ഒരു സ്വ. ലേ. തന്നെ ഇതിനെപ്പറ്റി പിന്നിടു് റിപ്പോർട്ടു് ചെയ്യുകയുണ്ടായിട്ടുണ്ടു്. അങ്ങിനെയിരിക്കവേ വാതിലിന്മേൽ ഒരു മുട്ടുകേട്ടു:

ദൈവം. ആരാ അതു് ?

ഡെഫേദാർ. [പ്രവേശിച്ചു്] ഒരു മന്ത്രി കാണാൻ കാത്തു നിൽക്കുന്നു.

ദൈവം. ഇപ്പോൾ സമയമില്ല. പോകാൻ പറ. വല്ലതും ഉൽഘാടനം ചെയ്യാൻ കിട്ടുമോ എന്നു് തിരക്കി നടക്കുകയാണു്. രാഷ്ട്രീയക്കാർക്കുവേണ്ടി ഒരു വാഡു് പണിയുന്നുണ്ടു് നരകത്തിൽ. അതു പൂർത്തിയാകുമ്പോൾ അറിയിക്കാമെന്നു കൂടി പറഞ്ഞേരെ. [ഡെഫേദാർ പോകുന്നു.]

വീണ്ടും ഒരു മുട്ടുകൂടി.

ഡെഫേ. [പ്രവേശിച്ചു്] ഒരു പൊതുക്കാര്യപ്രസക്തൻ.

ദൈവം. വേഗം പോകാൻ പറ. പണപ്പിരിവിന്ന് ഇറങ്ങിയിരിക്കുകയാണ്. ഞാൻ ഇവിടെയില്ല. ഒരാഴ്ച കഴിഞ്ഞേ മടങ്ങിവരു എന്നു് അറിയിച്ചേരെ. അല്ലെങ്കിൽ ആ ശനിയൻ ഇവിടെ കാത്തു് കെട്ടി കിടക്കും. [ഡെഫേദാർ പോകുന്നു.]

വീണ്ടും ഒരു മുട്ടുകൂടി.

ദൈവം. ആരാ അതു് ?

ഡെഫേ. [പ്രവേശിച്ചു്] ആരാണെന്നു് പറയുന്നില്ല. ''സങ്കടസമപ്പ്ണത്തിനും സന്ദർനാനുവാദം പ്രതീക്ഷിച്ചു നിൽക്കുകയാണെ''ന്നു് മാത്രം പറയുന്നു.

ദൈവം. ഓ! പള്ളിക്കൂടം വാദ്ധ്യാരാ, സംശയമില്ല. സമയമില്ലെന്നു് പറഞ്ഞേരെ. [ഡെഫേദാർ പോകുന്നു.]

ദൈവം. [വീണ്ടും ഉണ്ടായ മുട്ടുകേട്ടു് അസഹ്യമായ ഈർഷ്യയോടെ] എന്തൊരു ശല്യമെടാ ഇതു്.

ഡെഫേ. [പ്രവേശിച്ചു്] ജനകാഹളം പത്രത്തിന്റെ സ്വ. ലേ.

ദൈവം. വരാൻ പറ. വരാൻ പറ. അവനെ പിണക്കാൻ പാടില്ല. അല്ലെങ്കിൽ ദൈവം ടെൻഡർ കൂടാതെ കൺട്രാക്ററു് കൊടുത്തു് കുംഭകോണം നടത്തിയെന്നോ കൈക്കൂലി വാങ്ങിയെന്നോ ഒക്കെ എഴുതിപ്പിടിപ്പിച്ചേക്കും.

സ്വ. ലേ. പ്രവേശിച്ചതോടെ ദൈവം എഴുന്നേററു് കൃത്രിമമായ ഒരു പുഞ്ചിരി മുഖത്തു് തട്ടിക്കൂട്ടി വിനയാദരങ്ങളോടെ സ്വ. ലേ. യെ സൽക്കരിക്കയുണ്ടായി.

ഇതാണു് സ്വ. ലേ. അദ്ദേഹം സൃഷ്ടിസ്ഥിതിസംഹാരകർത്താവാണു്, നിഗ്രഹാനുഗ്രഹ പ്രാഗത്ഭ്യ

മാണു്. നിങ്ങളും ഞാനും ജീവിച്ചിരിക്കുന്നതു തന്നെ അദ്ദേഹത്തിന്റെ കാരുണ്യം കൊണ്ടാണെന്നുള്ള കാര്യം വിസ്മരിക്കാതിരിക്കുക. സ്വ. ലേ. യെ ധിക്കരിച്ച ഗോവിന്ദപ്പിള്ളച്ചേട്ടന്റെ അനുഭവം ഓർമ്മയിരിക്കുന്നതു് നന്നു. ഗോവിന്ദപ്പിള്ളച്ചേട്ടൻ സ്വപ്രയത്നംകൊണ്ടു് കുറച്ചു ധനം സമ്പാദിച്ച ആളാണു്. അതുകൊണ്ടു തന്നെ അദ്ദേഹം വളരെ പിശുക്കനും പണപ്പിരിവുകാർക്കു് ഒരു പ്രശ്നവുമാണു്. ഒരു വായനശാലയുടെ പേരിൽ നടത്തിയ പണപ്പിരിവു പര്യടനത്തിനിടയിൽ സ്വ. ലേ. ഗോവിന്ദപ്പിള്ളച്ചേട്ടനേയും സമീപിച്ചു.

സ്വ. ലേ. ചേട്ടാ! നമ്മുടെ നാട്ടിൽ ഒരു വായനശാല ഇല്ലാത്തതു് ഒരു കുറച്ചിലായി തോന്നുന്നില്ലേ ?

ഗോവിന്ദപ്പിള്ള. എനിക്കു് തോന്നുന്നില്ല.

സ്വ. ലേ. എന്നാൽ അതു് തോന്നാൻ ഇടയാകുന്നതിനു് മുമ്പു് തന്നെ നമുക്കു് ഒരു വായനശാല തുടങ്ങണം.

ഗോവിന്ദപ്പിള്ള. പണം ഉണ്ടെങ്കിൽ തുടങ്ങണം.

സ്വ. ലേ. അപ്പോൾ ചേട്ടൻ സമ്മതിച്ചു. ചേട്ടൻ ഒന്നു മൂളിയാൽ കണ്ണടച്ചു തുറക്കുന്നതിനു് മുമ്പു് കാര്യം കഴിയുകയില്ലേ. ചേട്ടനെയാണു് ഞങ്ങൾ സ്ഥിരം പ്രസിഡണ്ടായി നിശ്ചയിച്ചിരിക്കുന്നതു്. ഉൽഘാടനത്തിനു് മന്ത്രി വരാമെന്നു് സമ്മതിച്ചിട്ടുണ്ടു്. നമുക്കു് തകർക്കണം. ചേട്ടൻ കുറഞ്ഞതു് നൂററിയൊന്നു് രൂപയെങ്കിലും തരണമെന്നാണു് ഞങ്ങൾ നിശ്ചയിച്ചിരിക്കുന്നതു്.

ഗോവിന്ദപ്പിള്ള. ഞാൻ അങ്ങിനെയല്ല നിശ്ചയിച്ചിരിക്കുന്നതു്.

സ്വ. ലേ. അപ്പോഠം ചേട്ടൻ അതിലും വലിയ ഒരു സംഖ്യതന്നെ തരാൻ നിശ്ചയിച്ചിരിക്കുകയാണു്. ചേട്ടനെപ്പോലെ രാജ്യാഭിമാനിയും ഉദാരമനസ്സനുമായ ഒരു വ്യക്തിയുള്ളതാണല്ലൊ ഈ നാടിൻെറ ഭാഗ്യം.

ഗോവിന്ദപ്പിള്ള. ഞാൻ നിശ്ചയിച്ചിരിക്കുന്നതു് ഇതൊന്നുമല്ല, ഒന്നും തരികയില്ലെന്നാണു്.

സ്വ. ലേ. ഒരു നല്ല കാര്യത്തിനു് ചേട്ടൻ ഇങ്ങനെ തടസ്സം പറയരുതു്. ഒന്നുമില്ലെങ്കിലും നമ്മുടെ നാട്ടുകാർ കുറച്ചു് അറിവു് സമ്പാദിച്ചു് കിടന്നുകൊള്ളട്ടെ.

ഗോവിന്ദപ്പിള്ള. എനിക്കു് ഇപ്പോഠം ഉള്ള അറിവൊക്കെമതി. ഈ വയസ്സു് കാലത്തു് സിനിമാപ്പെണ്ണുങ്ങളുടെ തുലുബന്ധം പോലുമില്ലാത്ത പടമുള്ള പുസ്തകങ്ങഠം വായിച്ചു് അറിവു് കൂട്ടണ്ടാ.

സ്വ. ലേ. അപ്പോഠം ചേട്ടൻ ഈ പ്രസ്ഥാനത്തിനെതിരാ ?

ഗോവിന്ദപ്പിള്ള. പ്രസ്ഥാനത്തോടു് എതിരില്ല. എന്നാൽ പണം തരുന്നതിനു് എതിരാ. ഞാൻ കാശു് തന്നിട്ടു് വായനശാല തുടങ്ങാൻ പോകുന്നില്ല.

സ്വ. ലേ. ശരി. പിന്നീടു് സമയം പോലെ കണ്ടുകൊള്ളാം.

സ്വ. ലേ. യെ ധിക്കരിച്ചതിൻെറ ഫലമനുഭവിപ്പാൻ ഗോവിന്ദപ്പിള്ളച്ചേട്ടനു് അധികസമയമൊന്നും വേണ്ടി വന്നില്ല. അടുത്ത ദിവസം തന്നെ ഗോവിന്ദപ്പിള്ളച്ചേട്ടൻ ആരോടും പറയാതെ അതാ മരിച്ചുകിടക്കുന്നു. ഗോവിന്ദപ്പിള്ളച്ചേട്ടൻെറ മരണ

വാൎത്തയുമായിട്ടാണു് പിറേറ ദിവസത്തെ 'വിപ്ലവ കാഹളം' പുറത്തുവന്നതു്.

## 'അന്തരിച്ചു'

''പ്ലാംമൂടു്, ഏപ്രിൽ 21— കററിക്കാട്ടു് വീട്ടിൽ ഗോവിന്ദപ്പിള്ള പെട്ടെന്നുണ്ടായ ഹൃദയസ്തംഭനം മൂലം ഇന്നലെ പകൽ നാലര മണിക്കു് നിര്യാതനായിരിക്കുന്നു. മരിക്കുമ്പോൾ പരേതനു് 56 വയസ്സു് പ്രായമുണ്ടായിരുന്നു. അദ്ദേഹത്തിൻെറ ഈ അകാല ചരമത്തിൽ ബന്ധുക്കളോടൊത്തു് അനുശോചിക്കുകയും പരേതൻെറ ആത്മാവിനു് നിത്യശാന്തി പ്രാൎത്ഥിക്കുകയും ചെയ്യുന്നു.''

ഗോവിന്ദപ്പിള്ളച്ചേട്ടനെ അദ്ദേഹം മരിച്ചുപോയതായ വാർത്ത ധരിപ്പിക്കുന്നതു് അദ്ദേഹത്തിൻെറ അനന്തരവൻ പദ്മനാണു്. ഇതു് കേട്ടു് ആ പരേതാത്മാവു് ആദ്യം ഒന്നു പുഞ്ചിരിക്കുകയാണു് ചെയ്തതു്. എന്നാൽ, പെട്ടെന്നു് അദ്ദേഹത്തിന്റെ മുഖം വിഷാദനിർഭരമായി.

ഗോവിന്ദപ്പിള്ള. എടാ! ഗ്രഹപ്പിഴയായി. എൻെറ ചാക്കാല അന്വേഷിച്ചു് അവിടുന്നും ഇവിടുന്നും ഒക്കെ ആളുകൾ വലിഞ്ഞു് കയറിവരും. അവൎക്കൊക്കെ ഇനി ഈ ചത്ത ഞാൻ കാപ്പീം ചോറും ഒരുക്കണമല്ലൊ.

അന്നു് ഒട്ടുച്ചയായപ്പോൾ ഗോവിന്ദപ്പിള്ളച്ചേട്ടൻ ഊഹിച്ചതുപോലെ സ്നേഹിതന്മാരുടെ വരവു് തുടങ്ങി. അസഹ്യമായ ദുഃഖഭാരം അഭിനയിച്ചുകൊണ്ടു് അകത്തു് കടക്കുമ്പോൾ പച്ചജ്ജീവനോടെ ഇരിക്കുന്ന ഗോവിന്ദപ്പിള്ളച്ചേട്ടനെ കണ്ടു് പലരും നിരാ

ശരായി മടങ്ങി. ഗോവിന്ദപ്പിള്ളച്ചേട്ടന്റെ അനന്തരവ വർഗ്ഗത്തിൽപ്പെട്ട ഏതാനും ബന്ധുക്കൾ വരുന്ന വഴിയിൽ വച്ചുതന്നെ ഗോവിന്ദപ്പിള്ളച്ചേട്ടൻ മരിച്ചിട്ടില്ലെന്നുള്ള പരമാർത്ഥം ഗ്രഹിച്ചിരുന്നു. എങ്കിലും പൂത്ത പണം കെട്ടിയിരിപ്പുള്ള അമ്മാവന്റെ മരണത്തിൽ തങ്ങൾ എത്രമാത്രം ദുഃഖിക്കുന്നുണ്ടു് എന്നു് അദ്ദേഹത്തെ തന്നെ ബോധ്യപ്പെടുത്താൻ കിട്ടിയ സന്ദർഭം പാഴാക്കാൻ അവർ തയ്യാറായില്ല. പടി കടക്കുന്നതിനു് മുമ്പു് തന്നെ നിലവിളിയുടേയും നെഞ്ചത്തടിയുടേയും ഒരു മത്സരപ്രകടനം തന്നെ അവർ നടത്തുകയുണ്ടായി. ഒടുവിൽ, ''ഞാൻ മരിക്കാഞ്ഞിട്ടാണോ ഈ സങ്കടം'' എന്നു് അന്തരിച്ച അമ്മാവൻ തന്നെ നേരിട്ടു് ചോദിക്കേണ്ടതായി വന്നു.

ഇതാണു് സ്വാ. ലേ. യുടെ കരുത്തു്. ജീവിച്ചിരിക്കണമെന്നുള്ളവർ സ്വാ. ലേ. യെപ്പിണക്കാതിരിക്കുക. ഇതായിരിക്കട്ടെ നിങ്ങളുടെ മുദ്രാവാക്യം.

''എന്നോടു് കളിച്ചാൽ ഇങ്ങനെയിരിക്കും.'' എന്ന ഗർവ്വം കലർന്ന മുഖഭാവത്തോടെയാണു് അന്നു് രാവിലെ സ്വാ. ലേ. ഉദയം ചെയ്തതു്. ''ഇയാൾ ആ പാവം ഗോവിന്ദപ്പിള്ളച്ചേട്ടനോടു് കാണിച്ചതു് വളരെ കഷ്ടമായിപ്പോയി'' സ്ഥലം പൊതുക്കാര്യ പ്രസക്തൻ സ്വാ. ലേ. യെ തടഞ്ഞു നിർത്തി.

സ്വാ. ലേ. അതിനെന്താ ചേട്ടാ ഇപ്പം ജീവിപ്പിച്ചേക്കാം. ഒരു തിരുത്തും, കൂടെ ഒരു വ്യസനവും കൊടുത്തേക്കാം.

പൊതുക്കാര്യപ്രസക്തൻ. ഗോവിന്ദപ്പിള്ളച്ചേട്ടൻ ഇയാളു ഒന്നു കാണാനിരിക്കുകയാണു്.

സ്വ. ലേ. ഓ! അതു കള. ഇതിലും വലിയ വാപ്പാമാരെ കൊന്നിരിക്കുന്നു. പിന്നാ ഗോവിന്ദപ്പിള്ള ച്ചേട്ടൻ.

ശരിയാണു്, സ്വ. ലേ. യെ ഒന്നുകൂടി കണ്ടാൽകൊള്ളാമെന്നു് ഗോവിന്ദപ്പിള്ളച്ചേട്ടനു് തോന്നാതിരുന്നില്ല. തന്നെ കൊന്നതിനു് സ്വ. ലേ. യെ ചീത്ത പറയുന്നതിനല്ല, അഭിനന്ദിക്കാൻ. ഇതിനു് കാരണമുണ്ടു്. ഗോവിന്ദപ്പിള്ളച്ചേട്ടനു് ബോംബെയിൽ ഉയർന്ന ജോലിയുള്ള രണ്ടു് അനന്തരവരുണ്ടു്. അവർ അമ്മായിയുടെ പേർക്കു് ഓരോ എഴുത്തും അടിയന്തിരാദി ചിലവിലേക്കു് നൂറു രൂപാ വീതവും അയച്ചു കൊടുത്തു. രൂപാ കിട്ടിക്കഴിഞ്ഞപ്പോഠം ഗോവിന്ദപ്പിള്ളച്ചേട്ടനു് ഒന്നുകൂടി മരിച്ചാൽ കൊള്ളാമെന്നു് ആഗ്രഹമുണ്ടായിപ്പോയതിൽ തെററില്ലല്ലൊ.

സ്വ. ലേ. പ്രായേണ ഒരു സമത്വവാദിയാണു്. പ്രായേണ എന്നു് വിശേഷിപ്പിച്ചതിൽ കാര്യമുണ്ടു്. വിവാഹം, പ്രസവം, മരണം തുടങ്ങിയ—അദ്ദേഹത്തിൻെറയല്ല പൊതുജനങ്ങളുടെ—കാര്യങ്ങളെ സമബുദ്ധിയോടെ കാണാൻ അദ്ദേഹത്തിനു് കഴിയുന്നില്ല. എല്ലാ വിവാഹവും അദ്ദേഹം വിവാഹമായി കണക്കാക്കാറില്ല. അഥവാ കണക്കാക്കിയാൽ തന്നെയും അവ വെറും വിവാഹങ്ങളായിരിക്കും. അദ്ദേഹം തികച്ചും അംഗീകരിക്കുന്ന അപൂർവ്വം ചില വിവാഹങ്ങളുണ്ടു്. അവയത്രെ 'പ്രശസ്തവിവാഹ'ങ്ങഠം. ഒരു പ്രശസ്തവിവാഹത്തിനുള്ള പ്രത്യേകത എന്തെന്നറിഞ്ഞുകൂടാ. ആണും പെണ്ണും തമ്മിലുള്ള ചേർച്ചയാണു് വിവാഹം എന്നു് പറയുന്നതു്. പ്രശസ്തവിവാഹങ്ങളിൽ ഇനി അങ്ങനെയല്ലെന്നു

ണ്ടോ എന്നും നിശ്ചയമില്ല. ഇതുപോലെ തന്നെ യാണു് ചരമവും. നിങ്ങളും ഞാനും മരിച്ചാൽ മരിച്ചതായി അദ്ദേഹം സമ്മതിച്ചു തരാറില്ല. അഥവാ സമ്മതിച്ചാൽ തന്നെയും അതു് കേവലം 'ചരമ'മോ 'നിര്യാണ'മോ ആയിരിക്കും, 'മഹച്ചരമ'മാവുകയില്ല. മഹച്ചരമം എല്ലാവക്കും അദ്ദേഹം കൊടുക്കാറില്ല. അതു് യോഗ്യവാന്മാക്കുള്ളതാണു്. ചരമങ്ങൾ ഞാൻ കണ്ടിട്ടുണ്ടു്, എന്നാൽ മഹച്ചരമം കാണാൻ സാധിച്ചിട്ടില്ല. അതുകൊണ്ടു് അതിനുള്ള പ്രത്യേകത എന്തെന്നു് അറിഞ്ഞുകൂടാ. ഒരു വേള മഹച്ചരമത്തിൽ '' ... മാസം ... നു ഞാൻ മഹച്ചരമമടയാൻ നിശ്ചയിച്ചിരിക്കുന്നതിനാൽ തദവസരത്തിൽ താങ്കൾ സകുടുംബം വന്നുചേന്നു് എന്റെ മഹച്ചരമം മംഗളകരമായി നടത്തിത്തരണമെന്നു്'' കാണിച്ചു് മോടിപിടിപ്പിച്ച ക്ഷണ പത്രികകൾ ബന്ധുക്കളുടെ ഉപചാരങ്ങളോടു് കൂടി നേരത്തെ അയയ്ക്കുന്നുണ്ടാവാം. മഹച്ചരമമടയാൻ തുടങ്ങുന്ന ഇവരുടെ സന്നിധിയിൽ വച്ചു് മന്ത്രിയോ അല്ലെങ്കിൽ സ്ഥലം എം. എൽ. എയോ മരണത്തിന്റെ മാഹാത്മ്യത്തെക്കുറിച്ചും പൊതുജനക്ഷേമത്തെ മുൻനിത്തി അന്നത്തെ ആതിഥേയൻ മരിക്കേണ്ട ആവശ്യത്തെക്കുറിച്ചും പ്രൗഢവും സാരഗർഭവുമായ ഒരു പ്രസംഗം ചെയ്തശേഷം ഒരു സ്വർണ്ണക്കത്രികകൊണ്ടു് ഒരു നാട മുറിച്ചു് മഹച്ചരമം ഉൽഘാടനം ചെയ്യുന്നുണ്ടാവാം. തുടർന്നു് ആസന്നമരണനായ മഹാൻ സ്വസ്ഥാനോചിതങ്ങളായ ചില ആക്രോശങ്ങളും ഉച്ചണ്ഡശബ്ദങ്ങളും പുറപ്പെടുവിച്ചശേഷം മഹച്ചരമമടയുകയായാവാം.

അപകടങ്ങളും അവ സംഭവിക്കാൻ പോകുന്നതിനു് മുമ്പുതന്നെ മണത്തറിയുന്നതിനുള്ള സ്വ. ലേ. യുടെ കഴിവു് അസൂയാർഹമത്രെ. ഒരു വണ്ടിയും കാറും തമ്മിൽ കൂട്ടിമുട്ടാൻ നിശ്ചയിച്ചിട്ടുണ്ടെങ്കിൽ, ഒരു ട്രാൻസ്പോർട്ടു് വണ്ടി ഒരാളിന്റെ ദേഹത്തു് കയറണമെന്നു് തീരുമാനിച്ചിട്ടുണ്ടെങ്കിൽ ആ വിവരം മുൻകൂട്ടിത്തന്നെ സ്വ. ലേ. ഗ്രഹിക്കുന്നു. ഇല്ലെങ്കിൽ പിന്നെങ്ങിനെയാണു് വണ്ടികൾ കൂട്ടിമുട്ടുന്നതിന്റെയും ബസ്സു് ആളിന്റെ പുറത്തു് കയറുന്നതിന്റെയും പടമെടുത്തു പത്രത്തിൽ കൊടുക്കുന്നതു് ? ഇക്കഴിഞ്ഞ ദിവസം ഞാൻ സഞ്ചരിച്ചിരുന്ന ഒരു ട്രാൻസ്പോർട്ടു് ബസ്സു്, എന്നും നേർവഴിയിൽക്കൂടി ഓടുന്നതു് തന്റെ അന്തസ്സിനും സ്ഥാനമഹിമയ്ക്കും യോജിച്ചതല്ലെന്നു കരുതി ഡ്രൈവറുടെ ആജ്ഞകളെ ധിക്കരിച്ചു്, സ്വാതന്ത്ര്യം പ്രഖ്യാപിച്ചുകൊണ്ടു് തൊട്ടടുത്തു് പുത്തനായി പണികഴിഞ്ഞു് ഉയർന്നു് നിൽക്കുന്നതും അന്നു് സായാഹ്നത്തിൽ സമുജ്ജ്വലമായ പ്രസംഗത്തോടെ ബഹുമാനപ്പെട്ട മന്ത്രി ഉൽഘാടനം ചെയ്യാനിരുന്നതുമായ ഗംഭീര സൗധത്തിലേക്കു് ഔപചാരികമായി ചെന്നു കയറി, മന്ത്രിയെക്കാളും മുമ്പേതന്നെ ആ കെട്ടിടത്തിന്റെ ഉൽഘാടനകർമ്മം സമുചിതമായ ആർഭാടത്തോടും ഒച്ചപ്പാടോടുംകൂടി നിർവ്വഹിക്കുകയുണ്ടായി. അതാ നിൽക്കുന്നു ക്യാമറ ഒററക്കണ്ണിന്റെ നേർക്കു് പൊക്കിപ്പിടിച്ചുകൊണ്ടു് ഒന്നല്ല രണ്ടു് സ്വ. ലേ മാർ. ഒരു കോളേജു് കുമാരിയുടെ കുന്തളബന്ധം(വട)തെറിച്ചു് പോയതൊഴിച്ചു് മററു് അപകടങ്ങളൊന്നും സംഭവിക്കാത്തതു കൊണ്ടാവാം അല്പം നിരാശയോടെയാണു് അവർ സ്ഥലം വിട്ടതു്.

ഒരിക്കൽ രണ്ടു് കാമനീകാമുകന്മാർ പ്രേമനൈരാശ്യംമൂലം ആത്മഹത്യ ചെയ്യുവാൻ തീർച്ചപ്പെടുത്തി. ഇരുവരും, ലോകം സുഖനിദ്രയിലാണ്ടു് കിടക്കുന്ന അർദ്ധരാത്രി സമയത്തു് ആലിംഗനബദ്ധരായി ഒരു തീവണ്ടിപ്പാളത്തിൽ തലയും വച്ചു് മരണത്തേയും കാത്തു് കിടക്കുകയാണു്. അതാ ഒരു സ്വ. ലേ. ആ അസമയത്തു് ഒരു നോട്ടുബുക്കും പെൻസിലുമായി അവരുടെ അടുക്കൽ മാനത്തുനിന്നും പൊട്ടി വീണിരിക്കുന്നു.

സ്വ. ലേ. പ്രേമ നൈരാശ്യമായിരിക്കുമല്ലോ ഇതിനു് കാരണം? നിങ്ങളുടെ പേരു എന്താണു്? വയസ്സു്, ജാതി, തൊഴിൽ, നിങ്ങളിൽ ആരെങ്കിലും ഇതിനു് മുമ്പു് വിവാഹം കഴിച്ചിട്ടുണ്ടോ? ഉണ്ടെങ്കിൽ കുട്ടികറം എത്ര? വേഗം. വേഗം ഇതാ തീവണ്ടിയുടെ ശബ്ദം കേട്ടു തുടങ്ങി. എവിടെയാണു് വീടു് ? പ്രേമപീഡിതരായ യുവതീയുവാക്കന്മാക്കായി വല്ല സന്ദേശവും തരാനുണ്ടോ ? നിങ്ങറം നേരേയല്ല കിടക്കുന്നതു്. ക്യാമറായിൽ മുഖം കിട്ടത്തക്കവണ്ണം തിരിഞ്ഞു് കിടന്നാൽ കൊള്ളാം. ഇതാ വണ്ടി വന്നു കഴിഞ്ഞു. വേഗം, വേഗം.

ചുരുക്കിപ്പറഞ്ഞാൽ സ്വ. ലേ. എല്ലായിടത്തുമുണ്ടു്, എല്ലായ്പ്പോഴുമുണ്ടു്. അദ്ദേഹം ദേശകാലാതീതനും സവ്വവ്യാപിയുമാണു്. സ്വ. ലേ. നീണാറം വാഴട്ടെ!

---

# ലാത്തിയമ്മാവൻ

സ്ഥലത്തെ ഒരു പ്രധാനപ്പെട്ട വ്യക്തിയെപ്പററി യാണു് പറയാൻ പോകുന്നതു്. രാമൻ നായർ. എന്താ പരിചയമുണ്ടോ? ഇല്ലേ? എന്നാൽ പറയാം കേട്ടോളൂ. പക്ഷേ, പരിചയപ്പെടുത്തണമെന്നില്ല. എന്തെന്നാൽ ഇങ്ങോട്ടുവന്നു് കയറി പരിചയപ്പെട്ടുകൊള്ളുന്ന ആളാണു്. എങ്കിലും ഒന്നു് പരിചയപ്പെടുത്തിയേക്കാം.

നിറം—വെളുപ്പാണോ? അല്ല. കറുപ്പാണോ? അതുമല്ല. പിന്നെ? ഒരു പഴുപ്പു് നിറം. സാമാന്യമായ ഉയരം. മെലിഞ്ഞ ശരീരം. ധിറുതിപിടിച്ചുള്ള നടത്തം. നടക്കുന്നതിനിടയിൽ ഇരുവശത്തേക്കും മുഖം തിരിച്ചു് പുരികമുയർത്തി കണ്ണടയുടെ മുകളിൽ കൂടിയുള്ള നോട്ടം— ഇത്രയുമൊക്കെ ചേർന്ന ഒരാളിനെ വഴിയിലെങ്ങാനും കണ്ടാൽ കഴിയുമെങ്കിൽ ഒന്നു് ഒഴിഞ്ഞു് മാറിക്കൊള്ളുക, എന്തെന്നാൽ അതു് രാമൻ നായരാണു്. ഇതു് കൊണ്ടായില്ലെന്നുണ്ടെങ്കിൽ ഒന്നുകൂടി പറഞ്ഞേക്കാം. കണ്ണടയുടെ ഒരു കയ്യു് ഒരു നിസ്സഹകരണസമരത്തിനു് ശേഷം സ്വാതന്ത്ര്യം പ്രഖ്യാപിച്ചു് രാമൻ നായരെ വിട്ടു് പിരിഞ്ഞിട്ടു് ഏറെ നാളായി. ഇപ്പോഴം തൽസ്ഥാനത്തു് സേവനം അനുഷ്ടിച്ചു വരുന്നതു് ഒരു നീണ്ട ചരടാണു്. ചരടിൻെറ ഒരററം കണ്ണടയുടെ കയ്യില്ലാത്ത വക്കിൽ ദൃഢമായി ബന്ധിച്ചിരിക്കുന്നു. കണ്ണട മുഖത്തോടു് ചേർത്തു് ചരടിൻെറ മറേറ തലകൊണ്ടു് ചെവിക്കു് ഇരുപത്തിയെട്ടുവട്ടം വലത്തു് വയ്പിച്ചു് തീർന്നാൽ പിന്നെ ഈ പ്രപഞ്ചം ഒന്നു് പ്രകമ്പനം ചെയ്തു കൊള്ളട്ടെ കണ്ണട

അവിടെത്തന്നെ ഇരുന്നുകൊള്ളും. ആളു് തെററാതിരിക്കുവാൻ വേണമെങ്കിൽ വേറൊരു അടയാളംകൂടി പറയാം. കണ്ഠത്തിൽ ഘടിപ്പിച്ചിരിക്കുന്ന ഏതോ യന്ത്രത്തിൽകൂടി ഞെരിഞ്ഞിറങ്ങിയാണു് രാമൻ നായർ സംസാരിക്കുമ്പോൾ ശബ്ദം പുറത്തേക്കു് വരിക. വാസ്തവത്തിൽ രാമൻ നായരുടെ ശരീരത്തിൽ നിന്നുമാണു് അതു് പുറപ്പെടുന്നതെന്നു് വിശ്വസിക്കുക പ്രയാസമാണു്. അദ്ദേഹത്തിനുവേണ്ടി ആരോ പിന്നിൽനിന്നും ആ കൃത്യം നിർവ്വഹിക്കുന്നു എന്നേ തോന്നുകയുള്ളൂ.

പ്രായത്തിൻെറ കാര്യം പറയാതിരുന്നതു് വിട്ടുപോയിട്ടല്ല, മനഃപൂർവ്വമാണു്. അതു് പറഞ്ഞാൽ നിങ്ങൾക്കു് വഴി തെററാനിടയുണ്ടു്. പ്രായം അറുപതോടടുക്കുമെങ്കിലും കാഴ്ചയിൽ ഒരു നാല്പത്തിയഞ്ചിൽ കൂടുതൽ തോന്നിക്കയില്ല. അതുകൊണ്ടു് പ്രായത്തിൻെറ കാര്യം പറയുന്നില്ല. അതു് വിടുന്നു.

രാമൻ നായരെ, അദ്ദേഹം കേൾക്കെ പൊതുജനങ്ങൾ വിളിക്കുന്നതു് അമ്മാവൻ എന്നാണു്. കേൾക്കാതെ വിളിക്കുന്നതു് ലാത്തിയമ്മാവൻ എന്നും.

അമ്മാവൻ ഒരു പൊതുക്കാര്യപ്രസക്തനാണു്. അദ്ദേഹം സംബന്ധിക്കാത്ത ഒരു വിവാഹമോ, മീറ്റിംഗോ, മരണമോ നാട്ടിൽ നടക്കാറില്ല. ഏതു് മീററിംഗിലും അദ്ദേഹം പങ്കുകൊള്ളുന്നു. ഇക്കാര്യത്തിൽ അദ്ദേഹം തികച്ചും ഒരു കക്ഷിരഹിതനാണു്. തൊഴിലാളിയുടേതാകട്ടെ, മുതലാളിയുടേതാകട്ടെ, കാൺഗ്രസ്സിന്റേതാകട്ടെ, കമ്യൂണിസ്റ്റിൻെറതാകട്ടെ ഏതു് മീററിംഗിന്റേയും മുൻപന്തിയിൽ അദ്ദേഹം ഉണ്ടായിരിക്കും. മീററിംഗിൽ സംബന്ധിച്ചതുകൊണ്ടുമാത്രം അദ്ദേഹത്തിന്റെ തത്സംബന്ധമായ ജോലി

മുഴുവൻ അവസാനിച്ചതായി കരുതരുതു്. കയ്യടിക്കുക എന്നൊരു കൃത്യം കൂടി അദ്ദേഹത്തിനുണ്ടു്. എപ്പോഴെല്ലാമാണു് കയ്യടിക്കേണ്ടതെന്നു് അദ്ദേഹത്തിനറിയാം. പ്രസംഗം വികാരോഷ്മളമാകുന്ന ഘട്ടങ്ങളിൽ, പ്രസംഗം അവസാനിക്കുമ്പോൾ, അദ്ധ്യക്ഷനും പ്രാസംഗികന്മാർക്കും പൂമാലയും പൂച്ചെണ്ടും സമ്മാനിക്കുമ്പോൾ അദ്ദേഹം ആ കൃത്യം ഒരു മതനിഷ്ഠാനിർവ്വിശേഷമായ ഭക്തിയോടും ശ്രദ്ധയോടുംകൂടി നിർവ്വഹിക്കുന്നു. എന്നാൽ ഈ അനുഷ്ഠാനത്തിനു് ലോപം വരുത്തുവാൻ ഒരിക്കൽമാത്രം അദ്ദേഹം നിർബ്ബന്ധിതനായിട്ടുണ്ടു്. പക്ഷേ, അമ്മാവൻ ഇതിൽ തെററുകാരനല്ല. ഒരു പ്രാസംഗികൻ പ്രസംഗിച്ചുകൊണ്ടിരുന്നു. പ്രസംഗം തീരുമ്പോൾ കയ്യടിക്കുവാൻ പതിവുപോലെ അമ്മാവൻ കാത്തിരിക്കയുമായിരുന്നു. എന്നാൽ പ്രസംഗം അപ്പോഴെങ്ങും തീരുന്ന മട്ടു കണ്ടില്ല. ഉറക്കം അമ്മാവനെ വല്ലാതെ അലട്ടുന്നുമുണ്ടായിരുന്നു. പ്രസംഗം തീരാറാകുമ്പോൾ തന്നെ വിളിക്കണമെന്നു് അടുത്തിരുന്ന സ്നേഹിതനെ ഏർപ്പാടു് ചെയ്തശേഷം അമ്മാവൻ കസേരയിലിരുന്നുകൊണ്ടു് നിദ്രയിലേക്കു പ്രവേശിച്ചു.
ഇടയ്ക്കു് ഒന്നു പറഞ്ഞുകൊള്ളട്ടെ. അമ്മാവനു് രണ്ടു് ദിവ്യസിദ്ധികളുണ്ടു്. ഒന്നു്, കണ്ണുതുറന്നു വച്ചുകൊണ്ടു് തന്നെ ഉറങ്ങാനുള്ള കഴിവു്, രണ്ടു്, ഉറങ്ങിക്കൊണ്ടു് നടക്കുന്നതിനു് അഥവാ നടന്നുകൊണ്ടു് ഉറങ്ങുന്നതിനുള്ള കഴിവു്.
''എന്നെ എൻെറ വീട്ടിൻെറ പടിക്കൽ ചെല്ലുമ്പോൾ ഒന്നു വിളിച്ചേക്കണം. ഞാൻ ഒന്നു ഉറങ്ങിക്കൊള്ളട്ടെ.'' ഒരു വിവാഹത്തിനു് പോയി രാത്രിയിൽ നടന്നു മടങ്ങിവരുന്ന വഴി, വീട്ടിൽച്ചെല്ലുവാൻ പിന്നെയും രണ്ടു മൈൽ കൂടിയുള്ളപ്പോൾ കൂടെയുണ്ടായിരുന്ന സ്നേഹിതന്മാരോടു് അമ്മാവൻ ഒരിക്കൽ പറഞ്ഞതാണു്. അമ്മാവൻ നടത്തം

തുടരുകയും അതോടൊപ്പം തന്നെ ഉറക്കം ആരംഭിക്കുകയും ചെയ്തു. വീട്ടിന്റെ പടിക്കൽ എത്തിയപ്പോഠം സ്നേഹിതന്മാർ അമ്മാവനെ വിളിച്ചുണത്തുകയും അമ്മാവൻ ഉറക്കമുണർന്നു വീട്ടിലേയ്ക്കു് പ്രവേശിക്കയും ഉണ്ടായി.

എന്നാൽ, ഇവിടെ സ്നേഹിതൻ പറഞ്ഞതുപോലെ പ്രവത്തിക്കുകയുണ്ടായില്ല. അദ്ദേഹം അമ്മാവനെ വഞ്ചിക്കുകയാണു് ചെയ്തതു്. പ്രസംഗം അവസാനിച്ചപ്പോഠം അമ്മാവനെ വിളിച്ചില്ല. മീററിംഗു് തീർന്നു് 'ജനഗണമന' പാടുവാൻ എല്ലാവരും എഴുന്നേറ്റപ്പോഠം മാത്രമാണു് അദ്ദേഹം അമ്മാവനെ വിളിച്ചുണത്തിയതു്. ഉറക്കത്തിൽ നിന്നും ഞെട്ടിയുണർന്നു അമ്മാവൻ, പറഞ്ഞിരുന്നതനുസരിച്ചു് താൻ വിളിക്കപ്പെട്ടതാണെന്നു് വിചാരിച്ചു് അദ്ദേഹത്തിന്റെ ജോലിയ്ക്കു് യാതൊരു ലോപവും വരുത്തിയില്ല; ഉച്ചത്തിൽ നീണ്ടുനിന്ന ഒരു കയ്യടി പാസ്സാക്കുകയുണ്ടായി. അസമയത്തുണ്ടായ കയ്യടി ഉയത്തിയ കൂട്ടച്ചിരിയാണു് അമ്മാവനു് പററിയ അബദ്ധം അദ്ദേഹത്തെ മനസ്സിലാക്കിയതു്.

അമ്മാവന്റെ ഏററവും പ്രിയതരമായ പ്രവത്തനമണ്ഡലം വ്യാപിച്ചു കിടക്കുന്നതു് വിവാഹ സ്ഥലങ്ങളിലാണു്. അവിടെയാണു് തന്റെ സേവന ചാതുരി മുഴുവനും അദ്ദേഹം പ്രകടിപ്പിക്കുന്നതു്. ക്ഷണിച്ചെങ്കിൽ മാത്രമേ വിവാഹത്തിനു പോവുകയുള്ളു എന്ന നിർബ്ബന്ധമൊന്നും അദ്ദേഹത്തിനില്ല. ക്ഷണിച്ചാലും ഇല്ലെങ്കിലും നാട്ടിൽ നടക്കുന്ന ഒരു വിവാഹവും അദ്ദേഹം ഉപേക്ഷിക്കാറില്ല. വിവാഹസ്ഥലത്തു് ചെന്നാൽ പിന്നെ അദ്ദേഹം അന്യനല്ല; ആ ഭവനത്തിലെ ഒരംഗമാണു്. എന്നല്ല, ഗൃഹനായകനെപ്പോലും ശാസിക്കുന്നതിനുള്ള അധികാരം

പിന്നെ അദ്ദേഹത്തിനുള്ളതാണ്. വിവാഹസ്ഥലത്ത് അദ്ദേഹം സർവ്വവ്യാപിയാണ്. അതിഥികളെ യഥോചിതം സ്വീകരിച്ചിരുത്തുവാൻ അദ്ദേഹം എപ്പോഴും മുൻവശത്തു തന്നെയുണ്ട്. ''എടീ, കുഞ്ഞേ, മുഹൂർത്തം അടുത്തു പോയി, ഒക്കെ വേഗമാവട്ടെ'' എന്ന് വധുവിന് ഒരു താക്കീതു കൊടുത്തുകൊണ്ട് ഗൃഹത്തിനകത്തു പെണ്ണുങ്ങളുടെ ഇടയിൽകൂടി ഒരു മിന്നൽപോലെ പാഞ്ഞു മറയുന്നതും അമ്മാവൻ തന്നെയാണ്. വിളമ്പുകാരെ നിയന്ത്രിച്ചുകൊണ്ട് സദ്യപ്പന്തലിൽ ഉണ്ണാനിരിക്കുന്നവരെ വീക്ഷിക്കുന്നതും അമ്മാവനല്ലാതെ മററാരുമല്ല. മുഹൂർത്തമടുത്താൽ വിവാഹപ്പന്തലിന്റെ മുമ്പിൽ അമ്മാവൻ ഹാജരുണ്ട്. വധൂവരന്മാർ എപ്പോൾ ഇരിക്കണം, എപ്പോൾ എഴുന്നേൽക്കണം, എപ്പോൾ മാലയിടണം, വിവാഹവേദിയ്ക്ക് എത്ര വലത്തുവയ്ക്കണം എന്നു തുടങ്ങിയ കാര്യങ്ങൾക്ക് വേണ്ട ഡയറക്ഷൻ നൽകുന്ന ചുമതലയും അമ്മാവന്റെതാണ്. കുരവയിടേണ്ടതെപ്പോളെന്ന് അദ്ദേഹത്തിനറിയാം. അതിന്റെ സമയമാകുമ്പോൾ സ്ത്രീകളുടെ ഭാഗത്തേക്ക് തിരിഞ്ഞു അദ്ദേഹം വേണ്ട നിർദ്ദേശങ്ങൾ നൽകുന്നു. കുരവയിടുവാൻ വൈമുഖ്യം കാണിക്കുന്ന യുവതികളോട് അദ്ദേഹം തികച്ചും നിർദ്ദാക്ഷിണ്യവാനാണ്. ''നിങ്ങൾക്ക് വയ്യെന്നുണ്ടെങ്കിൽ അങ്ങോട്ട് മാറി നിൽക്കിൻ. ഞാൻ കാണിച്ചുതരാം. ആരും അത്ര തോല്പിക്കാനൊന്നുമില്ല.'' ഈ താക്കീതുകൊണ്ടും ആരും അനുസരിക്കുന്ന ഭാവമില്ലെങ്കിൽ അമ്മാവൻ തന്നെ ആ കൃത്യം ഭംഗിയായി നിർവഹിക്കുകയും ചെയ്യുന്നു.

അമ്മാവൻ എപ്പോഴും ഒരു ധൃതഗതിക്കാരനാണ്. ഒരിക്കൽ ആസന്നമരണനായി രോഗശയ്യയിൽ കിടന്നി

രുന്ന ഒരു വൃദ്ധനെ സന്ദർശിക്കുവാൻ അമ്മാവനും ചെന്നിരുന്നു. കണ്ണടച്ചു് നിശ്ചേഷ്ടനായി കിടന്നിരുന്ന വൃദ്ധനെ നോക്കി ബന്ധുജനങ്ങൾ ചുററും നിന്നു് കണ്ണീർതൂകുന്നുണ്ടു്.

''ജീവിച്ച കാലമത്രയും അദ്ദേഹം നല്ല തൻേറടത്തോടുകൂടി കഴിഞ്ഞു. ഇപ്പോൾ വയസ്സായി, മരിച്ചു. കിടന്നു കഷ്ടപ്പെട്ടില്ല. എന്തുകൊണ്ടും അദ്ദേഹം ഒരു ഭാഗ്യവാനായിരുന്നു''. അമ്മാവൻ തന്റെ പതിവു വാചകങ്ങൾ പറഞ്ഞുതുടങ്ങി. നിഷ്ക്രിയരായി നിൽക്കുന്ന ബന്ധുക്കളെ നോക്കി അദ്ദേഹം വീണ്ടും തുടർന്നു:

''ഇങ്ങനെ കരഞ്ഞതുകൊണ്ടു് പ്രയോജനമില്ല. ഇനിയുമുള്ള കാര്യങ്ങൾ നോക്കണം. ശവമിങ്ങനെയിട്ടു കൊണ്ടിരിക്കരുതു്. ഉടനെ താഴെയിറക്കിക്കിടത്തണം. അതിനു് ആരെങ്കിലും രണ്ടു് പേരിങ്ങോട്ടു് വരണം. ഒന്നു് വേണമെങ്കിൽ ഞാൻ തന്നെ ആയിക്കൊള്ളാം.''

''എവിടെ വരണമെന്നു് പറഞ്ഞാൽ മതി: ഞാൻ തനിയെ നടന്നു വന്നുകൊള്ളാം. എന്നെ ആരും എടുക്കേണ്ട''. രോഗി ക്രമേണ കണ്ണുതുറന്നു മറുപടി പറഞ്ഞു.

ഞാൻ അമ്മാവനുമായി പരിചയപ്പെട്ടതു്, അഥവാ അമ്മാവൻ ഞാനുമായി പരിചയപ്പെട്ടതു് ഈയിടെയാണു്. ഞാൻ എൻെറ സ്നേഹിതൻ ഗോപാലപിള്ളയുമായി ഒരു ദിവസം പകലെ നടക്കുവാനിറങ്ങി. ഞങ്ങൾക്കു് അഭിമുഖമായി വന്ന അമ്മാവനെ കഴിയുമെങ്കിൽ ഒന്നു് ഒഴിഞ്ഞു് പോകുന്നതിനു് ഗോപാലപിള്ള ഒരു വിഫലശ്രമം നടത്തുന്നതു് ഞാൻ സൂക്ഷിക്കാതെയിരുന്നില്ല. പക്ഷേ, ഇതിനകം അമ്മാവൻ മുമ്പിൽപെട്ടു

കഴിഞ്ഞു. ''കൊച്ചുകള്ളൻ, അമ്മാവനെ കളിപ്പിച്ചു കടന്നു കളയാമെന്നു വിചാരിച്ചു''. അമ്മാവൻ ഗോപാലപിള്ളയെ പിടികൂടി. ''അമ്മാവൻ എന്നെ കളിപ്പിച്ചു പൊയ്ക്കളയുമോ എന്നു് ഞാൻ ഒന്നു പരീക്ഷിക്കയായിരുന്നു''. ഗോപാലപിള്ളയും വിട്ടില്ല.

''കട്ടൻപിള്ള ബഹു കേമൻ തന്നെ'' അമ്മാവൻ ഗോപാലപിള്ളയുടെ തോളിൽ രണ്ടു് കൊട്ടുകൊട്ടി.

ഗോപാലപിള്ള. അമ്മാവൻ എന്റെ പേരു കൂടെക്കൂടെ മറക്കുന്നു. ഇതിനു് മുമ്പു് മറന്നപ്പോഴൊക്കെ ഞാൻ പറഞ്ഞു തന്നിട്ടുണ്ടു്. ഇനി പറഞ്ഞു തരത്തില്ല.

അമ്മാവൻ. ഹൊ! ശരിയാണല്ലോ. കട്ടൻപിള്ളയെന്നല്ലല്ലോ. എന്തോന്നാ ... എന്തൊന്നാ ... ആ ചള്ളു് എന്റെ നാക്കേലുണ്ടു്.

ഗോപാ. ആ ചള്ളു് നാക്കേൽ തന്നെ ഇരിക്കട്ടെ.

അമ്മാ. എന്റെ കുഞ്ഞേ, ഈ വയസ്സനെ ഇട്ടു വിഷമിപ്പിക്കാതെ.

ഗോപാ. ഇപ്പോഴം കൂടി പറഞ്ഞേക്കാം. ഇനി മേലാൽ പറയത്തില്ല.

അമ്മാ. വേണ്ടാ.

ഗോപാ. ഗോപാലപിള്ള

അമ്മാ. ഹോ, ഗോപാലപിള്ള ഗോപാലപിള്ള. കുഞ്ഞേ, അമ്മാവനു് ഈയിടെയായി ഓർമ്മ നിൽക്കുന്നില്ല. വയസ്സായി വരികല്യോ. അമ്മാവന്റെ ഓർമ്മപ്പിശകു് കേൾക്കണോ? ഇക്കഴിഞ്ഞയാഴ്ച അമ്മാവൻ കല്യാണിയെ തിരുവനന്തപുരത്തു വച്ചു മറന്നിട്ടുപോന്നു.

ഗോപാ. ഏതു കല്യാണിയെ ?

അമ്മാ. കല്യാണിയേ, നമ്മുടെ കല്യാണി; നമ്മുടെ ഭാര്യ.

ഗോപാ. അതെങ്ങനെ പററി ?

അമ്മാ. കല്യാണിയും ഞാനും കൂടെ തിരുവനന്തപുരത്തിനു പോയി.

ഗോപാ. എന്തിനു് ?

അമ്മാ. കല്യാണിക്കു് ഡാക്കിറെ ഒന്നു് കണ്ണു കാണിക്കണംപോലും. തിരിച്ചുപോവാൻ വണ്ടിയാപ്പിസിനു അടുത്തു് വന്നു ഞങ്ങരം ഹോട്ടലിൽ കയറി കാപ്പികുടിച്ചു. കല്യാണിയെ അവിടുത്തിയേച്ചു് വണ്ടിയുടെ സമയമായോ എന്നറിയുവാൻ ഞാൻ വെളിയിലേക്കിറങ്ങി. കല്യാണി അവിടെ ഇരിക്കുന്ന കാര്യം ഞാനങ്ങു വിട്ടുപോയി. ഞാനിങ്ങു വന്നപ്പോഴാണു് ഓർക്കുന്നതു് കല്യാണിയെ ഹോട്ടലിൽ വച്ചു് മറന്നല്ലോ എന്നു്.

ഗോപാ. എന്നിട്ടു് തിരിച്ചുകിട്ടിയോ ?

അമ്മാ. കല്യാണിയൊണ്ടു് അടുത്ത വണ്ടിക്കു് ഇവിടെ നിൽക്കുന്നു. ഈയിടെയായി അമ്മാവനു് വലിയ ഓർമ്മപ്പിശകാ ഓർമ്മപ്പിശകു്. കടയിൽച്ചെന്നു് സാമാനം വാങ്ങിച്ചാൽ ചക്രം കൊടുക്കാതിങ്ങു പോരും. അപ്പോരം കഞ്ഞെ, അമ്മാവനു് അല്പം ദുരിശമുണ്ടു്. ഇന്നു് ഒരു പൊടവെടയുണ്ടു്. പോയേ പററൂ. ചെന്നില്ലെങ്കിൽ പിന്നീടു് പിള്ളേരു പരാതിപറയും.''

അമ്മാവൻപോകാൻ തുടങ്ങിയപ്പോഴാണു് അടുത്തു നിന്നിരുന്ന എന്നെ ശ്രദ്ധിച്ചതു്. ''ഇതാരാണു്''

എന്ന ചോദ്യത്തോടുകൂടി തല കനിച്ചു് ദൃഷ്ടി ഉയർത്തി കണ്ണടയുടെ ഇടയിൽക്കൂടി എൻെറ മുഖത്തു് സൂക്ഷിച്ചു് നോക്കിക്കൊണ്ടു് എന്നെ നേരിട്ടു. ''നിങ്ങറം തമ്മിൽ പരിചയമുണ്ടെന്നോ ണല്ലൊ ഞാൻ വിചാരിച്ചതു്'' എന്ന മുഖവുര യോടു് കൂടി ഗോപാലപിള്ള എന്നെ പരിചയപ്പെ ടുത്തി.

അമ്മാ. കൊള്ളാം പരിചയമുണ്ടെന്നോ ? ഇതു് നമ്മുടെ പയ്യനല്ലേ. ഇയാളേം അറിയും ഇയാടെ അച്ഛനേം അറിയും.

സ്നേഹസൂചകമായി എൻെറ തോളിൽ തട്ടിക്കൊണ്ടു അമ്മാവൻ ഗോപാലപിള്ളയെ നോക്കി യാത്ര പറഞ്ഞു.

അമ്മാവൻ. അപ്പോറം നാരായണപിള്ളേ, അമ്മാവൻ പോകുന്നു. പിന്നെക്കണ്ടോളാം.

അമ്മാവൻ യാത്രയായി. തനിക്കു് നല്കിയ പുതിയ പേരിൽ ഗോപാലപിള്ള പ്രതിഷേധം പ്രകടിപ്പി ക്കുവാൻ പോയില്ല.

ഈ സംഭവത്തിനുശേഷം ഒരാഴ്ച കഴിഞ്ഞില്ല. എൻെറ വീട്ടിൽ ഗേററു് തുറക്കുന്ന ശബ്ദം കേട്ടു് ഞാൻ അങ്ങോട്ടു് നോക്കിയപ്പോറം കണ്ടതു് പടി കയറി വരുന്ന അമ്മാവനെയാണു്. ഒരു പ്രസംഗ ത്തോടു കൂടിയായിരുന്നു അമ്മാവൻെറ വരവു്.

അമ്മാ. വേറെയാരുമല്ല കുഞ്ഞേ, അമ്മാവനാ അമ്മാ വൻ. കുറച്ചു ദിവസമായി ഇങ്ങോട്ടൊന്നു വരണ മെന്നു് അമ്മാവൻ വിചാരിക്കുന്നു. അതെങ്ങനാ

തിരമാല ഒഴിഞ്ഞിട്ടു് കടലിൽ കളിക്കാൻ ഒക്കമോ? നശിച്ച ജോലിത്തിരക്ക കാരണം ഒരു കാര്യോം നടപ്പില്ലെന്നേ. ഏതായാലും അമ്മാവൻ ഇങ്ങോട്ടെങ്ങും എത്തി നോക്കുകയില്ല എന്ന പരിഭവം തീർന്നല്ലൊ.''

ഇതിനകം അമ്മാവൻ ഒരു കസേരയിൽ ഇരിപ്പുറപ്പിച്ചുകഴിഞ്ഞു. തുടർന്നു അമ്മാവൻ എന്നെ കർശനമായി ശാസിക്കുവാൻ തുടങ്ങി. വീടും മുററവും ശരിയായി സൂക്ഷിക്കുന്നില്ല എന്നുള്ളതായിരുന്നു എന്റെ മേൽ ചുമത്തപ്പെട്ട ആദ്യത്തെ ചാർജ്ജു്. അടുത്തിരുന്ന മുറുക്കാൻ പാത്രം അമ്മാവന്റെ ശ്രദ്ധയിൽ പെട്ടപ്പോഴാ മാത്രമേ ഈ ശാസനത്തിനു് ഒരു വിരാമം ഉണ്ടായുള്ളു.

അമ്മാ. അമ്മാവൻ മുറുക്കണമെന്നുണ്ടെങ്കിൽ ഇടികല്ലും കഴവീം വേണം.

അമ്മാവൻ മുറുക്കാൻ പാത്രം കയ്യിലെടുത്തു കഴിഞ്ഞു. ''പാക്ക വളരെ മോശം'' എന്നൊരു റിമാർക്കു് പാസ്സാക്കുകയും ചെയ്തു.

അമ്മാ. അപ്പഴേ കഞ്ഞേ, ഒരുകാര്യം നേരത്തേ പറയാം. അമ്മാവൻ കാപ്പി കടിക്കണമെന്നുണ്ടെങ്കിൽ പഞ്ചസാരയുണ്ടല്ലൊ പഞ്ചസാര, തൊട്ടുപോകരുതു്. അരികൊണ്ടുള്ള പലഹാരവും അമ്മാവനു് തരരുതു്. അമ്മാവൻ തിന്നണമെന്നുണ്ടെങ്കിൽ ഗോതാമ്പു് പലഹാരം വേണം.

ഭക്ഷണ പരിപാടിയെ സംബന്ധിച്ചുള്ള ഈ വിശദീകരണം പെട്ടെന്നു് നിലച്ചുപോയി. അതിനു് കാരണം മേശപ്പുറത്തു് കിടന്ന പത്രമാണു്. അമ്മാ

വൻ മേശപ്പുറത്തുനിന്നും പത്രമെടുത്തു് വായി ക്കവാൻ തുടങ്ങി. അപ്പോഴാണു് കണ്ണട മുഖത്തി ല്ലെന്ന മനസ്സിലായതു്. പോക്കററിൽ തപ്പി നോക്കി; അവിടെയില്ല. മടിയിൽ നോക്കി; അവിടെയുമില്ല.

''കണ്ണട എവിടെയോ വച്ചു് മറന്നല്ലൊ.'' എവിടെ യാണു് വച്ചു് മറന്നിരിക്കാനിടയുള്ളതു് എന്ന ആലോചനസ്സിടയിൽ അമ്മാവൻ ആത്മഗതം ചെയ്തു. അദ്ദേഹം വീണ്ടും തുടർന്നു. ''ഇതെൻെറ ഇരുപത്തി മൂന്നാമത്തെ കണ്ണടയായിരുന്നു. ഇതു പോലെ വിശേഷപ്പെട്ട കണ്ണട കിട്ടുകയില്ല.''

ഈ സമയമത്രയും ഒരു വശത്തു് ചരടു കെട്ടിയ ആ വിശേഷപ്പെട്ട ഇരുപത്തി മൂന്നാമത്തെ കണ്ണട അമ്മാ വൻെറ മുഖത്തു തന്നെ ഉണ്ടായിരുന്നു. ഞാൻ ഈ വിവരം അമ്മാവൻെറ ശ്രദ്ധയിൽ പെടുത്തി. അദ്ദേ ഹം തപ്പിനോക്കി. കണ്ണട മുഖത്തുണ്ടു്. സന്തുഷ്ട നായി വീണ്ടും വായന തുടങ്ങി. പക്ഷേ, അക്ഷര ങ്ങൾ തെളിയുന്നില്ല. ഇതെന്തേ ഇങ്ങനെ സംഭവി ക്കാൻ? ഒന്നുകൂടി പരിശോധിച്ചപ്പോഴാണു് ഈ മറിമായത്തിൻെറ രഹസ്യം വെളിപ്പെട്ടതു്. കണ്ണട മുഖത്തുണ്ടു് എന്നുള്ളതു് സത്യം തന്നെ. പക്ഷേ, ചില്ലുകൾ ഇളകി എവിടെയോ പോയിരിക്കുന്നു. അമ്മാവൻ ഉടൻ തന്നെ അവിടെനിന്നും ഇറങ്ങി. എൻെറ പത്രവും കയ്യിലുണ്ടു്. നിലത്തെങ്ങാനും

കണ്ണടയുടെ ചില്ലുകൾ കിടപ്പുണ്ടോ എന്നു് പരിശോധിച്ചുകൊണ്ടു് അമ്മാവൻ വന്ന വഴിയെ തിരിച്ചു നടപ്പായി. കണ്ണട എന്നെ തൽകാലം രക്ഷിച്ചു. പിന്നീടു് ഞങ്ങൾ തമ്മിൽ കണ്ടിട്ടില്ല. നിങ്ങൾ വഴിയിൽ വച്ചെങ്ങാനും അമ്മാവനെ കാണുന്നുണ്ടെങ്കിൽ ഒന്നു ഒഴിഞ്ഞു് നടക്കുന്നതു് നന്നു.

---

# ദാമ്പത്യ മര്യാദവാരം:
# മഹത്തായ ഒന്നാം ദിവസം

''ഒക്കെ കുഴപ്പം തന്നെ! മഹാകുഴപ്പം! എന്തു പറയാനാ. ഇപ്പം എല്ലാം തലതിരിഞ്ഞാ.''

അങ്ങേതിലെ കിട്ടുശ്ശാരാണു് രാവിലെ കുഴപ്പപ്രസ്താവനയുമായി വന്നു കയറിയിരിക്കുന്നതു്. കുഴപ്പം എന്തെന്നു് മൂപ്പർ തന്നെ വഴിപോലെ പറയട്ടെ.

കിട്ടുശ്ശാർ. മകറം കൊച്ചു് പെററു അങ്ങോട്ടൊന്നു പോണം പോണമെന്നു് ഇതുവരെ വിചാരിച്ചു കഴിച്ചു. കിട്ടുശ്ശാക്കു് ഇപ്പം പണ്ടത്തെപ്പോലെ യാത്ര ഒന്നും വയ്യ. വയസ്സായില്ലേ. എന്താ പിന്നെ തീരെ വയ്യാന്നു് വെക്കാനൊക്കുന്ന കാര്യമാണോ? ഏതായാലും നാളെ രാവിലെ അങ്ങോട്ടു് പോകാമെന്നു് വച്ചു. ശ്ശെടാ! അപ്പോഴാണു് മറെറ കുന്ത്രാണ്ടം വന്നു കൂടിയതു്. ഇനി പോകുന്നതൊന്നു കാണട്ടെ.

ഞാൻ. എന്താ കിട്ടുശ്ശാരെ മറെറ കുന്ത്രാണ്ടം ?

കിട്ടു. അയ്യോ! അറിഞ്ഞില്ല്യോ? ഇന്നലെ മുതൽ വണ്ടിയേലൊക്കെ മുട്ടൻ അടിയാണെന്നു്. ഇതിനു മുമ്പൊരിക്കൽ കിട്ടുശ്ശാരനുഭവിച്ചതാ നമ്മുടെ കൊച്ചുനാണി കോവലനെ പെററ കൊല്ലമാ. കിട്ടുശ്ശാരു വണ്ടി കേറാൻ സ്റ്റാന്റിൽപോയി. കുറെ തടിമാടമ്മാരുണ്ടല്ലോടാ വന്നു് വണ്ടിയുടെ മുമ്പിൽ

മലന്നു കിടക്കുന്നു. പോലീസുകാരു ഇങ്ങോട്ടുവന്നു് ചറപറാ അടീം തുടങ്ങി. ഓടിക്കളഞ്ഞെങ്കിലും കൂട്ടത്തിലൊന്നു കിട്ടുശ്ശാർക്കും കിട്ടി. പണ്ടാരുന്നേ അരക്കയ്യു് നോക്കാമായിരുന്നു. അടി ഇരിക്കുന്നെടം മണത്തറിഞ്ഞു പിടിച്ചിട്ടുള്ളവനാ കിട്ടുശ്ശാരു. ഇപ്പ വയ്യാ, വയസ്സായി.

ഞാൻ. ഇന്നലെ മുതൽ വണ്ടിയേലടിയാണെന്നു് കിട്ടുശ്ശാരോടു് ആരു പറഞ്ഞു ?

കിട്ടു. പടിഞ്ഞാറേതിലെ ചെറുക്കനുണ്ടല്ലോ, ഒരു കുരുത്തംകെട്ടോൻ. അവൻ രണ്ടു് തീപ്പെട്ടിക്കമ്പു് ചോദിക്കാൻ ഇന്നലെ രാത്രിയിൽ വീട്ടിൽ വന്നിരുന്നു. അവനാ പറഞ്ഞതു് അടിയാണെന്നു്.

ഞാൻ. അവൻ എന്താണു് പറഞ്ഞതു് ?

കിട്ടു. ശ്ശെടാ! അതുകൊള്ളാം. പിന്നെ ഞാനിതുവരെ പറഞ്ഞതൊക്കെ എന്തവാരുന്നാ. ഇതു് നല്ല കൂത്തു തന്നെ. വണ്ടിയിൽ കേറാൻ പോയാൽ മുട്ടൻ വീക്കു കിട്ടുമെന്നാ ആ തെമ്മാടി ചെറുക്കൻ പറഞ്ഞതു്.

ഞാൻ. ഓ. കർട്ടിസി വീക്കു് എന്നായിരിക്കും അവൻ പറഞ്ഞതു്. അതു് ഇംഗ്ലീഷാണു്.

കിട്ടു. അടിക്കു് ഇംഗ്ലീഷെന്നോ മലയാളമെന്നോ ഉണ്ടോ ? ഏതായാലും അതു നോവും. ഇംഗ്ലീഷായാലും മലയാളമായാലും വീക്കു് വീക്കു് തന്നാ.

ഞാൻ. കർട്ടിസി വീക്കു് എന്നു പറഞ്ഞാൽ അടിയെന്നല്ല അർത്ഥം.

കിട്ടു. ആഹാ! അടിയല്ല്യോ ? ആ തല്ലുകൊള്ളിച്ചെറുക്കൻ എന്നെ പറ്റിക്കുവാരുന്നോ? അപ്പം ഈ ഇംഗ്ലീഷുകാരുടെ വീക്കു് എന്തവാണോ?

ഞാൻ. വണ്ടിയിലുള്ള ജോലിക്കാർ യാത്രക്കാരോടു് വളരെ വിനയത്തോടും മര്യാദയോടും പെരുമാറുന്നതിനു് വെച്ചിട്ടുള്ള വാരം എന്നാണർത്ഥം.

കിട്ട. കിട്ടുശ്ശാരെ പററിക്കാൻ പറഞ്ഞാൽ ദൈവദോഷമുണ്ടേ. ഈ വയസ്സനെ തല്ലുകൊള്ളിക്കരുതെ.

ഞാൻ. അതു് കിട്ടുശ്ശാർക്കു് പോയിക്കാണരുതോ?

കിട്ട. കിട്ടുശ്ശാരൊന്നു ചോദിച്ചോട്ടെ. ഈ ഒരാഴ്ച കഴിഞ്ഞാൽ പിന്നെ മര്യാദ വേണ്ടായോ? ബാക്കി അൻപത്തിയൊന്നാഴ്ച്ചേം തെമ്മാടിത്തരം കാണിക്കാമായിരിക്കും.

ഞാൻ. അങ്ങനെയില്ല.

കിട്ട. ഈ മരാദ്യ വാരത്തിൽ വണ്ടിക്കൂലി വാങ്ങിക്കുമോ ?

ഞാൻ. വണ്ടിക്കൂലി കൊടുത്തില്ലെങ്കിൽ മധുരമായി ചിരിച്ചശേഷം വളരെ മര്യാദയോടുകൂടി പിടിച്ചു് വെളിയിൽ ഇറക്കും.

കിട്ട. പിന്നെ എന്തോന്നാ ഈ മര്യാദ മര്യാദ എന്നു് പറയുന്നതു് ? ചിരിച്ചു് കാണിക്കുന്നതിനാണോ? ആട്ടെ വണ്ടിക്കുമാത്രമേയുള്ളോ ഈ മര്യാദവാരം.

ഞാൻ. ഇപ്പോഴം വണ്ടിക്കു് മാത്രമേ ഉള്ളു.

കിട്ട. പോലീസുകാർക്കു കൂടി വേണ്ടതായിരുന്നു.

ഞാൻ. അങ്ങനെയുണ്ടായാൽ കൊള്ളാം.

കിട്ട. ഒന്നുമില്ലേൽ ഒരാഴ്ചക്കാലത്തേക്കെങ്കിലും പോലിസു് ഷ്ടേഷ്യനിൽ അടിയില്ലാതിരിക്കുമല്ലൊ.

ഞാൻ. മര്യാദവാരം വന്നാലും പോലീസ് സ്റ്റേഷനിൽ അടി നിർത്തുമെന്നു തോന്നുന്നില്ല.

കിട്ടു. ചിരിച്ചുകൊണ്ടടിക്കുമായിരിക്കും.

ഞാൻ. അതെ. വളരെ മര്യാദയോടും വിനയത്തോടും കൂടി തല്ലുമെന്നു മാത്രം. ''ഹേ സ്നേഹിതാ ദയവു ചെയ്തു ഈ കസേരയിൽ ഇരുന്നു മുതുക് ഒന്നു കുനിക്കൂ! ഞാൻ അഞ്ചാറു ഇടി ഇടിക്കട്ടെ.'' എന്നു ക്ഷണിച്ചിരുത്തി വളരെ മര്യാദയോടും വിനയത്തോടുംകൂടി ഇടിക്കയും ഇടി തീർന്നാൽ പുഞ്ചിരിതൂകി അഭിവാദ്യംചെയ്യുകയും ചെയ്യും.

കിട്ടു. കിട്ടുശ്ശാരൊന്നു ഇറങ്ങുവാ. നാളെത്തന്നെ വടക്കോട്ടു പോകാമെന്നു വച്ചു.

ഞാൻ. കിട്ടുശ്ശാരറിഞ്ഞോ തട്ടയംക്കാട്ടു പടിഞ്ഞാറേതിൽ മര്യാദവാരം ആഘോഷിക്കുവാൻ തീരുമാനിച്ചിരിക്കുന്നത്രെ.

കിട്ടു. അവിടെ അച്ചീം നായരും തമ്മിൽ എന്നും വഴക്കും പോലീസുമാ. അയൽപക്കക്കാർക്കു കിടന്നു പൊറുക്കണ്ടോ.

ഞാൻ. അതെന്തുമാകട്ടെ. ഒരാളുത്തേക്കെങ്കിലും നന്നാകാൻ പോകുകയാണു. അവർക്കു വിജയം ആശംസിച്ചുകൊണ്ടു കിട്ടുശ്ശാർ ഒരു സന്ദേശം നൽകണം.

കിട്ടു. ഒത്താൽ കൊള്ളാം.

തട്ടയംക്കാട്ടു പടിഞ്ഞാറേതിലെ നൂതന പരീക്ഷണത്തിനു സംക്ഷിപ്തമെങ്കിലും കാര്യഗർഭമായ ഒരു സന്ദേശവും നല്കിക്കൊണ്ടു കിട്ടുശ്ശാർ യാത്രപറഞ്ഞു.

തട്ടയ്ക്കാട്ടു് പടിററതിൽ ഇപ്പോഠം താമസം ശ്രീ. കെ.പി.ആർ.എസ്സു്. കങ്ങഴയും ഭാര്യ കല്യാണിയമ്മയും ആണു്. കങ്ങഴ (വെറും കങ്ങഴ എന്നു പറഞ്ഞിരിക്കുന്നതു് ബഹുമാനക്കുറവുകൊണ്ടല്ല, സൗകര്യത്തെ ഉദ്ദേശിച്ചു് മാത്രമാണു്. ഇനിമേൽ കങ്ങഴ എന്നു് പറഞ്ഞാൽ ശ്രീ കെ. പി. ആർ. എസ്സു്. കങ്ങഴ എന്നു് അർത്ഥം സിദ്ധിക്കുന്നതും അപ്രകാരം വായിച്ചുകൊള്ളേണ്ടതുമാകുന്നു.) ഒരു വിവിധകാര്യ വ്യഗ്രനാണു്. ഇൻഷ്വാറൻസു് ഏജൻറു്, വിനോദ മാസികാ പത്രാധിപർ, കൺട്രാക്ടർ, ഗ്രാമജന സേവകൻ, ഗ്രാമീണപണപ്പിരിവുകാരൻ എക്സു് പഞ്ചായത്തു് മെമ്പർ എന്നിങ്ങനെ നാനാ നിലകളിൽ സേവനം അനുഷ്ഠിച്ചുപോരുന്ന ഒരു മാന്യ ദേഹമാണു്.

ഒരു തടിയൻ കണ്ണട, സ്റ്റാലിൻമീശ, ഖദർമുണ്ടു്, ഖദർജൂബ, മാറിൽ ഒരു മാലയുടെ ആകൃതി കൈക്കൊണ്ടു് കഴുത്തിന്റെ ഇരുവശങ്ങളിലുംകൂടി പിന്നിലേക്കു് കിടക്കുന്ന ഖദർ ഷാറം—ഏതാണ്ടിത്രയുമായാൽ കങ്ങഴയായി. പോരാ—ഏറ്റവും പ്രധാനപ്പെട്ട ഒരു കാര്യം വിട്ടുപോയി. ഒരു വീർത്ത ലതർ ബാഗു്, അദ്ദേഹത്തിന്റെ ഇടത്തെ കക്ഷത്തിൽ അമർന്നു് എപ്പോഴും വീർപ്പുമുട്ടുന്നുണ്ടാവും. ആ ബാഗിലില്ലാത്ത ഒരു വസ്തുവും ഈ സൂര്യന്റെ കീഴിലില്ല. അതിന്റെ ഒരറയിൽ സർവ്വോദയമുണ്ടെങ്കിൽ മറെറാന്നിൽ ഗാന്ധിമാർഗ്ഗമുണ്ടു്. ഇനിയൊന്നു് നിറയെ മുതലാളിയും, തൊഴിലാളിയുമാണു്. വേറൊന്നിൽ കമ്യൂണിസവും സോഷ്യലിസവുമാണു്. എന്നുവേണ്ട അതിൽ തോട്ടവെട്ടും റോഡുവെട്ടും ഉണ്ടു്. ചുരുക്കിപ്പറഞ്ഞാൽ ഈ പ്രപഞ്ചം മുഴുവനും അവിടെ ഒതുങ്ങിക്കഴിയുന്നുണ്ടു്.

കണ്ടഴ കല്ല്യാണിയമ്മയുടെ ആദ്യഭർത്താവോ കല്ല്യാണിയമ്മ കണ്ടഴയുടെ ആദ്യഭാര്യയോ അല്ല. എന്നു പറഞ്ഞതുകൊണ്ട്, നാട്ടുകാരെ അറിയിക്കാതെ ഒരു സുപ്രഭാതത്തിൽ ഇവർ അങ്ങു വെറുതെ കയറി വിവാഹം ചെയ്തു കളഞ്ഞു എന്നർത്ഥമാക്കരുതു്. ഉള്ളതു് മുഴുവനും പറയണമല്ലൊ, നാലുപേരറിഞ്ഞു തന്നെയാണു് ഇവർ വിവാഹബദ്ധരായതു്. പ്രഥമദർശനത്തിൽ തന്നെ ഇവർക്കു് അലോക സാമാന്യമായ അന്യോന്യാനുരാഗം അങ്കുരിച്ചു കഴിഞ്ഞു. അതു് ദൃഢപ്രണയത്തിൽ അടിയുറച്ചു് ക്രമപ്രവൃദ്ധമായി വളർന്നു് ചില പിന്തിരിപ്പന്മാരുടെ കൂക്കവിളി, കല്ലേറു്, തല്ലു് എന്നീ പ്രതിബന്ധങ്ങളെ തട്ടിത്തകർത്തു് മുന്നേറി നിഗൂഢഗാന്ധർവ്വ പദവിയിൽ എത്തിച്ചേർന്നു. ഈ ഘട്ടത്തിൽ ഗാന്ധർവ്വ വൈരിയായ ബഹുജനം ഇടപെട്ടു. അവർ കണ്ടഴയേയും കല്ല്യാണിയമ്മയേയും തൊണ്ടിസഹിതം പിടികൂടി. തെളിവെടുപ്പിനും വിസ്താരത്തിനുംശേഷം വിധി പ്രസ്താവിക്കയും ചെയ്തു.

'എടാ! കോന്നാ'

'എന്തോ'

'കയ്യോടെ നടത്തിക്കോട്ടെ. പിന്നത്തേക്കാക്കണ്ട'

'എന്തോന്നാന്നാ ?'

'പെടവെട'

വിധി നടത്തുവാൻ ബഹുജന നേതാവു് തന്റെ കിങ്കരപ്രമാണിയായ കോന്നനു് നൽകിയ ആജ്ഞയായിരുന്നു അതു്. ബഹുജനം ഒത്തുകൂടി.

ഇതു് തികച്ചും തങ്ങളുടെ ഗാർഹിക കാര്യമാണെന്നും വിവാഹം ചെയ്യുന്നതോ ചെയ്യാതിരിക്കുന്നതോ അവരുടെ മൗലികാവകാശമാണെന്നും അതിൽ ബഹുജനം

തലയിടേണ്ട ആവശ്യമില്ലെന്നും കഞ്ഞഴ ചില തടസ്സ വാദങ്ങൾ ഉന്നയിച്ചു നോക്കി. കല്ല്യാണിയമ്മ ബഹു ജനങ്ങളുടെ ചേരിയിൽ തന്നെ നിന്നു.

''ആളും കാച്ചും മററാ: കിട്ടാനുള്ളതും കയംപററിയേ അടങ്ങൂ.'' ബഹുജനങ്ങളിൽ ഒരുവൻ അഭിപ്രായപ്പെട്ടു.

'എന്നാൽ ആ മൗലികാവകാശത്തെ ആ പൂവരശേ ലോട്ടും കെട്ടിയേരെ' അതും ബഹുജന നേതാവിന്റെ അന്ത്യശാസനമായിരുന്നു.

കഞ്ഞഴ കീഴടങ്ങി. ബഹുജനം ജയിച്ചു. അങ്ങനെ നാലും പേരറിഞ്ഞു തന്നെ തികച്ചും ജനകീയമായ അവ രുടെ വിവാഹം ആഘോഷിക്കപ്പെട്ടു.

ഭർത്തൃ പരിചരണത്തിൽ കല്ല്യാണിയമ്മയും ഭാര്യാ ലാളനത്തിൽ കഞ്ഞഴയും ആരുടേയും പിന്നിലായിരു ന്നില്ല. പക്ഷെ, ഇങ്ങനെയൊക്കെ ഇരിക്കുന്ന കഞ്ഞഴയും കല്ല്യാണിയമ്മയും അത്താഴം ഉണ്ണാറില്ല. ഒന്നോ രണ്ടോ ദിവസമല്ല, ഒരിക്കലും ഉണ്ണാറില്ല. എന്തുകൊണ്ടു്? ഇല്ലാ ഞ്ഞിട്ടല്ല, വെയ്ക്കാഞ്ഞിട്ടല്ല, വേണ്ടാഞ്ഞിട്ടല്ല. പിന്നെ ഉണ്ണാഞ്ഞിട്ടാണു്. ഇവർ പിന്നെന്തേ ഉണ്ണാതിരിപ്പാൻ? അതാണു് പറയാൻ പോകുന്നതു്.

എന്നും പകലൊക്കെ ആ ഗൃഹം പ്രസന്നമാണു്. അപ്പോഴൊക്കെ കല്ല്യാണിയമ്മയും കഞ്ഞഴയും അങ്ങേ അററം സൗഹാർദ്ദത്തിലാണു് കഴിയുന്നതു്. കുഴപ്പം തുടങ്ങുന്നതു് യഥാർത്ഥത്തിൽ രാത്രിയിലാണു്. കഞ്ഞഴയുടെ ജോലി എന്നും സന്ധ്യയ്ക്കു് ആരംഭിക്കുന്നു. സന്ധ്യയായാൽ അദ്ദേ ഹവും ബാഗും നിത്യവും ടൗണിലേക്കു് യാത്രയാകും.

കൃത്യം പത്തു മണിയോടുകൂടി തിരിച്ചു് വരികയും ചെയ്യും. പോകുമ്പോഴും കണ്ടു കണ്ടഴയെ അല്ല തിരിച്ചു വരുമ്പോഴും നാം കാണുക. ഈ മാററത്തിന്റെ കാരണം മി. കള്ളാണെന്നു കല്ല്യാണിയമ്മ ഒരു പ്രസ്താവനയിൽ പറയുന്നുണ്ടു്. വിശ്വാസയോഗ്യമായ ഇതര തെളിവുകൾ കിട്ടുന്നതുവരെ നമുക്കു് അതു് വിശ്വസിക്കുകയോ വിശ്വസിക്കാതിരിക്കുകയോ ചെയ്യാം. എന്തായാലും, കല്ല്യാണിയമ്മയോടു് സമരം പ്രഖ്യാപിച്ചുകൊണ്ടാണു് കണ്ടഴയുടെ തിരിച്ചുവരവു്.

ഇവർ തമ്മിലുള്ള ഈ നിത്യനിശാസമരത്തെ സൗകര്യത്തിനുവേണ്ടി ഉദ്യോഗപർവം, യുദ്ധപർവം എന്നു് രണ്ടായി ചരിത്രകാരൻ തരംതിരിച്ചിരിക്കുന്നു. ഇതിൽ ഉദ്യോഗപർവം ഉദ്ദേശം അരമണിക്കൂറോളം നീണ്ടുനിൽക്കുന്ന പോർക്കു് വിളിയോടുകൂടി അവസാനിക്കുന്നു. സാഹിത്യത്തിലുള്ള ചില നല്ല ശബ്ദഭംഗിയുള്ള പദങ്ങളും തെരഞ്ഞെടുത്തു് വ്യാകരണ ശുദ്ധിയോടുകൂടി ഇരുകൂട്ടരും വളരെ സമർത്ഥമായി പ്രയോഗിക്കുന്നതു് ഈ ഘട്ടത്തിലാണു്. ഒരിക്കൽ കല്ല്യാണിയമ്മയുടെ ഒരു പദപ്രയോഗത്തിൽ ഒരു പിശകു പററി.

''എന്നെപ്പറയുന്നതുപോലെ എന്റെ അച്ഛനെ പറഞ്ഞാലുണ്ടല്ലോ അടിച്ചു് ഇയാടെ ഡൈവർ ഞാനിളക്കും.'' ഉദ്യോഗപർവത്തിലെ പോർക്കു് വിളിക്കിടയിൽ കല്ല്യാണിയമ്മ കണ്ടഴയ്ക്കു് ഒരു താക്കീതു കൊടുക്കുകയായിരുന്നു.

''ഹാ ... ഹാ ... ഹാ ... ഡൈവർ ... ഡൈവർ... എടീ ഡൈവർ എന്നല്ലെടീ. ലിവർ, ലിവർ എന്നു പറയെടീ' കല്ല്യാണിയമ്മയുടെ അബദ്ധപ്രയോഗം തിരു

ത്തിയശേഷം കങ്ങഴ വീണ്ടും പോൿവിളി തുടരുകയുണ്ടായി. ഊം ... ഊം ... ഊം എന്ന ശബ്ദത്തോടും തുടന്നുള്ള കല്ല്യാണിയമ്മയുടെ നിലവിളിയോടും കൂടിയാണു് രണ്ടാം ഘട്ടമായ യുദ്ധം ആരംഭിക്കുന്നതു്. ഇതിൻെറ അന്ത്യഘട്ടമാകുമ്പോഴേയ്ക്കും കല്ല്യാണിയമ്മ വീടു് വിട്ടു് വഴിയിലിറങ്ങി സമസ്തലോകവും കേൾക്കമാറു് ഉച്ചത്തിൽ കങ്ങഴയെ ശപിക്കുന്നു. അതോടുകൂടി യുദ്ധപവ്വും അവസാനിക്കുന്നു.

പതിവായി ഈ ഉദ്യോഗ യുദ്ധപവ്വങ്ങൾ ആവത്തിക്കപ്പെട്ടുപോന്നു. ഒരു ദിവസം മാത്രമേ ഇതിനു മുടക്കം വന്നിട്ടുള്ളു. കങ്ങഴ അന്നു് സ്ഥലത്തുണ്ടായിരുന്നില്ല എന്നുള്ളതായിരുന്നു അതിൻെറ കാരണം. അതിനടുത്ത ദിവസം അങ്ങേതിലെ നാണിയമ്മ വന്നു കല്ല്യാണിയമ്മയോടു് ചോദിച്ചു.

നാണി. ഇന്നലെ നിനക്കെങ്ങനെ ഉറക്കം വന്നെടീ?

കല്ല്യാണിയമ്മ. ദേഷ്യം വരുമ്പം വല്ലോമൊക്കെ കാണിക്കുമെങ്കിലും അങ്ങേർക്കു് എന്നെ വളരെ കാര്യമാ ചേച്ചീ.

ഒരിക്കൽ യുദ്ധപവ്വത്തിന്റെ അന്തിമ ഘട്ടത്തിൽ, രംഗം റോഡിലേക്കു മാറിയപ്പോൾ, വഴക്കുകേട്ടു് സഹികെട്ട ജനങ്ങളിൽ ചിലർ കങ്ങഴയ്ക്കു് ഒരു താക്കീതു് നൽകുകയുണ്ടായി.

ഒരുവൻ. എടോ! തനിക്കു് നാണമില്ലേ ഒരു സ്ത്രീയെ ഇങ്ങനെ തല്ലാൻ ?

കങ്ങഴ. ഇതു് എൻെറ കടുംബകാര്യമാണു് നിങ്ങൾക്കു് ഇതിൽ ഇടപെടേണ്ട ആവശ്യമില്ല.

ഒരുവൻ. നിനക്കു രണ്ടു തരേണ്ടതു നാട്ടുകാരുടെ ആവശ്യമാണു.

അയാളം കങ്ങഴയെ തല്ലാനായി അടുത്തു. ഇതിനു മറുപടി പറഞ്ഞതു കല്ല്യാണിയമ്മയായിരുന്നു.

കല്ല്യാണി. അങ്ങേരെ തൊട്ടുപോയാൽ ആ കയ്യു ഞാൻ വെട്ടും.

അവർ കയ്യിലിരുന്ന കറിക്കത്തി ഓങ്ങിക്കൊണ്ടാണു ഇതു പറഞ്ഞതു. അന്നത്തെ യുദ്ധത്തിനു ആയുധമായുപയോഗിച്ച കറിക്കത്തി അവരുടെ പക്കൽ ഉണ്ടായിരുന്നു.

ഇവരുടെ സമരത്തെ, സൗകര്യത്തിനുവേണ്ടി ഉദ്യോഗം യുദ്ധം എന്നു രണ്ടായി തരം തിരിച്ചെങ്കിലും ചില ദിവസങ്ങളിൽ ഒരു വിപുലമായ ഉദ്യോഗ പരിപാടി കൂടാതെ തന്നെ യുദ്ധത്തിലേക്കു കടന്നെന്നുവരാം. ഒരു ദിവസം രാത്രിയിൽ കങ്ങഴ പതിവു സഞ്ചാരം കഴിഞ്ഞു മടങ്ങിവന്നു. തുറന്നു കിടന്നിരുന്ന വാതിലിനു വെളിയിൽ നിന്നുകൊണ്ടു കല്ല്യാണിയമ്മയോടു വാതിൽ തുറക്കാൻ ആവശ്യപ്പെട്ടു.

കല്ല്യാണി. അതു തുറന്നു കിടക്കുവാ. വേണമെങ്കിൽ ഇങ്ങോട്ടു കേറു.

കങ്ങഴ. എടീ നീ കള്ള കടിച്ചിട്ടുണ്ടെങ്കിൽ അതു വയററിൽ കിടക്കട്ടെ. ഇതു വേഗം തുറക്കാനാ പറഞ്ഞതു.

കല്ല്യാണി. ഇങ്ങേരുടെ കണ്ണിലെന്തവാ? അതു തുറന്നു കിടക്കവാന്നു.

കങ്ങഴ ആ വാതിലിൽ കൂടിതന്നെ മുറിയിലേക്കു പ്രവേശിച്ചു. കല്ല്യാണിയമ്മയേയും കൂട്ടിക്കൊണ്ടു

അതിൽക്കൂടിത്തന്നെ തിരികെ വെളിയിൽ ഇറങ്ങി, വാതിലിന്നഭിമുഖമായി നിന്നു.

കണ്ടഴ. നോക്കു്. ഇതു തുറന്നോ അടഞ്ഞോ ഇരിക്കുന്നതു്?

കല്ല്യാണി. അയ്യോ! ഇതെന്തൊരു കൂത്താടാ ഇതിലെ അല്ലിയോ ഇപ്പം ഇങ്ങോട്ടു് ഇറങ്ങിയതു്.

കണ്ടഴ. പറേടി, തുറന്നോ അടഞ്ഞോ?

കല്ല്യാണി. തുറന്നു്.

കണ്ടഴ. ഞാൻ കാണിച്ചു തരാമെടീ.

ഒരു പരീക്ഷണം മൂലം കണ്ടഴ തൻെറ വാദം തെളിയിക്കുവാൻ തന്നെ തീരുമാനിച്ചു. ഇല്ലാത്ത വാതിലിൻെറ നേരെ വലതുകാൽ പൊക്കി കണ്ടഴ ആഞ്ഞൊരു തൊഴിവച്ചുകൊടുത്തു. നടുവടിച്ചു് കണ്ടഴയുണ്ടു് നിലത്തുകിടക്കുന്നു. കല്ല്യാണിയമ്മക്കു് ചിരിവന്നു. കണ്ടഴയ്ക്കു് കോപം വന്നു. 'നിൻെറ ചെവിക്കല്ലിന്റെ വാതിൽ ഞാനെളക്കുമെടീ' കണ്ടഴ ചാടി എഴുനേററു് നേരെ യുദ്ധത്തിലേക്കു കടന്നു കഴിഞ്ഞു.

ഇങ്ങനെയൊക്കെയിരിക്കുന്ന കല്ല്യാണിയമ്മയും കണ്ടഴയുമാണു് മര്യാദവാരം ആഘോഷിക്കുവാൻ തീരുമാനിച്ചതു്. ആരും ആവശ്യപ്പെട്ടിട്ടില്ല, നിർബ്ബന്ധിച്ചിട്ടില്ല. അവർ യോജിച്ചു് തീരുമാനിച്ചതാണു്. മര്യാദവാരത്തിൻെറ മഹത്തായ ഒന്നാം ദിവസം രാത്രിയും വന്നുചേർന്നു. അന്നു് കണ്ടഴ പതിവിലും നേരത്തെ മടങ്ങിവന്നു. കല്ല്യാണിയമ്മ കണ്ടഴയെ ആദരപൂർവ്വം സ്വീകരിച്ചു. കുറേ നേരത്തേക്കു് ഇരുവരും ഒന്നും മിണ്ടിയില്ല. ആ നിശ്ശബ്ദ

ത വാചാലമായിരുന്നു. ഒടുവിൽ കല്ല്യാണിയമ്മക്കും ചിരിവന്നു. കങ്കുഴയ്ക്കും ചിരിവന്നു. കങ്കുഴ ബാഗ്ഗു തുറന്നു് അതിലുള്ള കടലാസുകരം വലിച്ചുകീറി.

കല്ല്യാണി. ഇതൊക്കെ എന്തിനാണു് വലിച്ചുകീറിക്കളയുന്നതു് ?

കങ്കുഴ. ഞാൻ പൊതുക്കാര്യങ്ങളെല്ലാം ഉപേക്ഷിച്ചു.

കല്ല്യാണി. അപ്പോരം നിങ്ങരം നന്നാകാൻ പോകയാണോ ?

കങ്കുഴ. ഞാൻ നന്നായിക്കഴിഞ്ഞു.

കല്ല്യാണി. അപ്പോരം നിങ്ങരം ഇനി എന്നോടു് വഴക്കിടുകയില്ല.

കങ്കുഴ. നീ എന്നോടു് വഴക്കിനു വന്നാലും ഞാൻ നിന്നോടു് വഴക്കിടുകയില്ല.

കല്ല്യാണി. ഞാൻ വഴക്കിനു വരികയേ ഇല്ല.

കങ്കുഴ. അഭിപ്രായ വ്യത്യാസമാണു് എപ്പോഴും വഴക്കിനു കാരണം.

കല്ല്യാണി. അഭിപ്രായ വ്യത്യാസമുണ്ടാകാതെ സൂക്ഷിക്കണം.

കങ്കുഴ. നിൻെറ അഭിപ്രായം തന്നെ എൻേറയും അഭിപ്രായം.

കല്ല്യാണി. നിങ്ങളുടെ അഭിപ്രായം തന്നെ എൻേറയും അഭിപ്രായം.

കങ്കുഴ. സമ്മതിച്ചു ?

കല്ല്യാണി. സമ്മതിച്ചു.

കങ്കുഴ. നമ്മരം ഇനി വേലചെയ്തു പണമുണ്ടാക്കി ജീവിക്കാൻ പോകയാണു്.

കല്ല്യാണി. പണമുണ്ടായാൽ പണയം വെച്ച എന്റെ ഉരുപ്പടികരം എടുക്കണം.

കഞ്ഞ്. എന്നിട്ടു് ഈ കെട്ടിടം ഒന്നു് നന്നാക്കണം.

കല്ല്യാണി. ഒററിവസ്സു ഒഴിപ്പിക്കണം.

കഞ്ഞ്. അവിടെയും ഒരു കെട്ടിടം വെയ്ക്കണം.

കല്ല്യാണി. അതു വാടകയ്ക്കു കൊടുക്കണം.

കഞ്ഞ്. നമുക്കു് അങ്ങനെ എല്ലാ കാര്യത്തിലും യോജിച്ചുപോകാം.

കല്ല്യാണി. യോജിച്ചു് പോകാം.

കഞ്ഞ്. ഞാൻ നിന്നെ വല്ലാതെ വിഷമിപ്പിച്ചിട്ടുണ്ടു്. അതു നീ മറക്കണം.

കല്ല്യാണി. ഹൊ! ഇത്രയും കേട്ടല്ലോ. എനിക്കു് ഇനി ചാകുന്നതിനും സങ്കടമില്ല.

കഞ്ഞ്. വരട്ടെ ഇത്ര പെട്ടെന്നു് ചാകാൻ തുടങ്ങിയാലോ?

കല്ല്യാണി. എനിക്കു് ആ മടിയിൽ തല ചായ്ച്ചു് മരിക്കണമെന്നേ ആഗ്രഹമുള്ളു.

കഞ്ഞ്. നീ മരിച്ചാൽ പിന്നെ എനിക്കാരുമില്ല. അതുകൊണ്ടു് ആദ്യം എനിക്കു ചാകണം.

കല്ല്യാണി. നിങ്ങരം ആദ്യം മരിച്ചാൽ ഞാൻ കൂടുതൽ വിഷമിക്കും. അതുകൊണ്ടു് ആദ്യം എനിക്കു ചാകണം.

കഞ്ഞ്. അതൊക്കുകയില്ല. എനിക്കാദ്യം ചാകണം.

കല്ല്യാണി. അതു ഞാൻ സമ്മതിക്കത്തില്ല. എനിക്കാദ്യം ചാകണം.

കഞ്ഞ. ഞാനാദ്യം ചാകം.

കല്ല്യാണി. ഞാനാദ്യം ചാകം.

കഞ്ഞ. നമ്മറം തമ്മിൽ അഭിപ്രായ വ്യത്യാസമുണ്ടാകന്നു. സൂക്ഷിക്കണം.

കല്ല്യാണി. സൂക്ഷിക്കണം.

കഞ്ഞ. എല്ലാക്കാര്യത്തിലും എന്റെ അഭിപ്രായത്തോടു് യോജിച്ചുകൊള്ളാമെന്നു് നീ ഇപ്പോഠം സമ്മതിച്ചതേയുള്ളു.

കല്ല്യാണി. നിങ്ങളും സമ്മതിച്ചതാണു്.

കഞ്ഞ. നമ്മറം തമ്മിൽ പിണങ്ങിയിട്ടുള്ളപ്പോഴൊക്കെ തെററു നിൻെറ ഭാഗത്തായിരുന്നു എന്നോമ്മിക്കണം.

കല്ല്യാണി. അവിടെയാണു് നിങ്ങഠംക്കു് തെററു് പററുന്നതു്. എപ്പോഴും തെററു് നിങ്ങളുടെ ഭാഗത്തായിരുന്നു.

കഞ്ഞ. നിൻെറ ഭാഗത്തായിരുന്നു.

കല്ല്യാണി. നിങ്ങടെ ഭാഗത്തായിരുന്നു.

കഞ്ഞ. എന്നാൽ നീ തന്നെ ആദ്യം ചാകം.

കല്ല്യാണി. ഞാനല്ല നിങ്ങഠം ആദ്യം ചാകം.

കഞ്ഞ. നീ ചാകം.

കല്ല്യാണി. നിങ്ങഠം ചാകം.

കഞ്ഞ. നീ വസ്തു വാങ്ങിച്ചു് മണിമാളിക പണിയിക്കുന്നതൊന്നു് കാണണം.

കല്ല്യാണി. നിങ്ങടെ ആരുടേം സൗജന്യത്തിലല്ല ഞാനിതുവരെ കഴിഞ്ഞതു്.

കഞ്ഞഴ. പിന്നെ നിൻെറ തന്തേടെ സൗജന്യത്തി ലാണോ ?

കല്ല്യാണി. എൻെറ തന്തേ പറഞ്ഞാലുണ്ടല്ലോ ...

കഞ്ഞഴ. പറഞ്ഞാൽ നീ എന്തോ ചെയ്യുമെടീ ?

കല്ല്യാണി. അതും പറഞ്ഞു നോക്കമ്പം അറിയാം.

കഞ്ഞഴ. നിൻെറ ന്ററു തന്തേ പറഞ്ഞിരിക്കന്നെടീ. നീ ചെയ്യുന്നതൊന്നു കാണട്ടെ.

കല്ല്യാണി. അയ്യോ! ഈ കാലമാടനെ അങ്ങു കെട്ടി യെടുക്കകേമില്ലല്ലോടാ.

കഞ്ഞഴ. ഇക്കണെക്കിനു നീയിപ്പം ചാകം.

കല്ല്യാണി. കറെ ചേതമുണ്ടു.

കഞ്ഞഴ. എന്നാലതൊന്നു കാണണം കഞ്ഞഴ ചാടി എഴു ന്നേററു.

ഠിം ... ഠിം ... ഠിം ... ഠിം ...

---

# ഉദ്യോഗസ്ഥ ലോകം

ഈശ്വരനോ, അധികാരമുള്ള ഉദ്യോഗസ്ഥനോ, ആരാണു വലുതു്? നിങ്ങൾ തന്നെ തീർച്ചപ്പെടുത്തിക്കൊള്ളു. ഉഗ്രപ്രതാപവാനായ സ്ഥലം പോലീസ് ഇൻസ്പെക്ടർ അവർകൾ സമഗ്രഗംഭീരനായി ക്ഷേത്രസന്നിധിയിൽ നിലകൊള്ളുകയാണു്. തെളിയാതെ കിടക്കുന്ന വല്ല മോഷണക്കേസിലോ മറ്റോ നിർദ്ദോഷിയായ തന്നെക്കൂടി കുടുക്കുവാൻ വന്നിരിക്കയാണെന്നു്, അദ്ദേഹത്തിന്റെ ആ നിൽപ്പുകണ്ടു്, അകത്തിരിക്കുന്ന സാധുവായ ഈശ്വരൻ നിശ്ചയമായും ഭയപ്പെട്ടിരിക്കണം. ബഹുജനം അവിടെ തൊഴാൻ വരുന്നുണ്ടു്. അവരെല്ലാം തന്നെ ആദ്യമായി തൊഴുന്നതു് ഈശ്വരനെയല്ല ഇൻസ്പെക്ടറദ്ദേഹത്തെയാണു്. ഇൻസ്പെക്ടറദ്ദേഹത്തെ നിലംപറ്റെ താണു വണങ്ങിയതിന്റെ ശേഷമാണു് ഈശ്വരന്റെ നേർക്കു് തിരിയുന്നതു തന്നെ. ഈശ്വരനെ തൊഴുന്നതോ, ഒരു ശിപായിയെ ഇതിൽ കൂടുതൽ വിനയത്തോടും ഭവ്യതയോടും കൂടിയാണു് സാധാരണ തൊഴുക. ഈശ്വരനോ അധികാരമുള്ള ഉദ്യോഗസ്ഥനോ ആരാണു് വലുതു് ?

ശമ്പളമല്ല അധികാരമാണു് പ്രായേണ ഉദ്യോഗസ്ഥന്മാരുടെ സ്ഥാന വലിപ്പം നിർണ്ണയിക്കുന്നതു്. അഞ്ഞൂറോ എണ്ണൂറോ ഉറുപ്പിക ശമ്പളം പററുന്ന ഒരു കോളേജു് പ്രഫസ്സർ ഒരു വഴിയേ പോയെന്നിരിക്കട്ടെ. ആരും മൈൻഡു് ചെയ്യയില്ല. എന്നാൽ ഒരു പോലീസു് ഇൻസ്പെക്ടറെമാൻ പോയാലോ? കലുങ്കിന്റെ പുറത്തിരിക്കു

ന്നവർ എഴുന്നേല്ക്കും. സൈക്കിളിൽ വരുന്നവർ ഇറങ്ങും. തലേക്കെട്ടുകളഴിയും.

അധികാരമുള്ള ഉദ്യോഗസ്ഥന്മാർ പ്രത്യേകിച്ചു വലിയ ഉദ്യോഗസ്ഥന്മാർ രണ്ടററത്തും മുനയുള്ള ഓരോ നാരായം വിഴുങ്ങുന്നുണ്ടു്; നിശ്ചയം. ഇല്ലെങ്കിൽ, പിന്നെന്തേ അവർ നടക്കുമ്പോഠം ശിരസ്സുംപ്പെടെയുള്ള ശരീരത്തിൻെറ പൂർവ്വഭാഗം വടിപോലെ നിൽക്കുന്നതു്? തല ഇടത്തോട്ടോ വലത്തോട്ടോ തിരിക്കുകയോ മുമ്പോട്ടു് കനിക്കുകയോ ചെയ്താൽ വിഴുങ്ങിയ നാരായത്തിൻെറ കൂർത്ത മുനകൊണ്ടു് അണ്ണാക്കു് മുറിയാൻ ഇടയുണ്ടു്. അതാകണം ഇത്ര മുൻകരുതൽ. പെൻഷൻ ആകുമ്പോഠം മാത്രമേ ഈ നാരായം വെളിയിൽ എടുക്കുകയുള്ളു. അന്നു് ഇതു സർക്കാരിനെ തിരിച്ചേൽപ്പിക്കുന്നു. പെൻഷനായിട്ടും വെളിയിൽ എടുക്കാതെ സർക്കാരിനെ കളിപ്പിച്ചു് ഇതും കൊണ്ടു് കടന്നു കളയുന്നവരും അപൂർവ്വമല്ല. ചിലർക്കു ചിലപ്പോഠം രണ്ടു നാരായം കൈക്കലൊക്കുവാൻ കഴിഞ്ഞെന്നുവരാം. അങ്ങനെയുള്ള ഭാഗ്യവാന്മാർ ഈ രണ്ടാമത്തെ നാരായം അവരുടെ ഭാര്യമാർക്കു് വിഴുങ്ങുവാൻ കൊടുക്കുന്നു. രണ്ടു നാരായം കൈക്കലൊക്കുവാൻ കഴിവില്ലാത്ത ഉദ്യോഗസ്ഥൻെറ ഭാര്യ ഭർത്താവിനോടു് കയർത്തെന്നുവരാം. ചിലപ്പോഠം പിണങ്ങിപ്പോകുവാൻ തീരുമാനിച്ചെന്നുവരാം. അങ്ങനെ വരുന്ന നിർഭാഗ്യവാനായ ആ ഉദ്യോഗസ്ഥൻ തൻെറ സ്വന്തം നാരായം ഊരിയെടുത്തു് ഭാര്യക്കു് വിഴുങ്ങുവാൻ കൊടുത്തു എന്നും വരാം.

നിങ്ങളുടേയോ, എൻെറയോ ഭവനത്തിലേക്കു് ഒരാഠം കയറിവരുന്നു എന്നു് വിചാരിക്കുക. ഗേററു് തുറക്കുന്ന ശബ്ദം കേട്ടാലുടൻ അതാരെന്നു് അറിയാൻ

നിങ്ങളും ഞാനും അങ്ങോട്ടു് നോക്കുന്നു. ഇരിക്കുന്ന ഇരിപ്പിൽ വരുന്ന ആളിനെ കാണാൻ എളുപ്പമില്ലെങ്കിൽ നിങ്ങൾ എത്തി നോക്കിയോ വലിഞ്ഞു നോക്കിയോ ആളിനെ മനസ്സിലാക്കും. എന്നാൽ അധികാരമുള്ള ഉദ്യോഗസ്ഥൻ ഇങ്ങനെ ചെയ്യാൻ പാടില്ലാത്തതാകുന്നു. കഥകളിയിലെ കാണൽപോലെ മാത്രമേ അവർ കാണുവാൻ പാടുള്ളു. കഥകളിയിൽ 'ധിക്കൃതശക്രപരാക്രമി'യാകിയ രാവണൻ 'ആശാഗജകുംഭമേടിച്ചു പിളൎന്ന നിജഭുജവിക്രമഗർവ്വും' കൊണ്ടു് വിജൃംഭിത വീര്യനായി ഉരലിന്റെ പുറത്തമരുകയാണു്. ''ജയ ജയ രാവണ, നക്തംചരാധിപതേ'' എന്നു തുടങ്ങിയ സ്തുതിഗീതങ്ങൾ പാടിക്കൊണ്ടു് നാരദൻ രംഗത്തു പ്രവേശിച്ചു് നൃത്തം ചവുട്ടിതകർത്തു തുടങ്ങുന്നു. ഇതിന്നിടയിൽ ഉരൽ സിംഹാസനത്തിലിരിക്കുന്ന രാവണന്റെ ദേഹത്തു് നാരദന്റെ നിതംബം പല പ്രാവശ്യം മുട്ടുന്നുമുണ്ടു്. പക്ഷെ രാവണൻ നാരദനെ കാണാൻ പാടില്ല. ഏകദേശം അരമണിക്കൂറോളം നാരദൻ ഇങ്ങനെ ദേഹണ്ണിച്ചു് കഴിയുമ്പോൾ ''ആയാന്തമേവ മരവിന്ദ ഭവസ്യ പുത്രമാലോക്യ'' എന്നു് പാട്ടുകാരൻ അനുമതി നൽകുന്നതോടെ മാത്രമേ രാവണൻ നാരദനെ കാണുവാൻ പാടുള്ളു. ഇതുപോലെ വേണം വലിയ ഉദ്യോഗസ്ഥന്മാരും കാണുവാൻ. നിങ്ങൾ കയറിച്ചെല്ലുന്നതു് ഏറു കണ്ണിട്ടു നോക്കി അദ്ദേഹം കണ്ടിരിക്കും. പക്ഷേ അദ്ദേഹം ഘനഗംഭീരനായി ഇരുന്നുകൊള്ളണം. അദ്ദേഹത്തിന്റെ ശ്രദ്ധയെ ആകർഷിക്കുവാൻ നിങ്ങൾ അങ്ങോട്ടോ ഇങ്ങോട്ടോ നടന്നു നോക്കും. അദ്ദേഹം ഇതൊക്കെ കാണുന്നുണ്ടെങ്കിലും കാണുന്നില്ല. ഒടുവിൽ ആരോ വന്നിരിക്കുന്നതായി ശിപായി അറിയിക്കുമ്പോൾ അദ്ദേഹം നിങ്ങളെ ഒരു കാണൽ കാണുന്നു.

കഥകളി സമ്പ്രദായമല്ലാതെ പാശ്ചാത്യ സമ്പ്രദായം സ്വീകരിച്ചുപോരുന്ന ഉദ്യോഗസ്ഥന്മാരുണ്ട്. ഇതിനും ചട്ടം അനുവദിക്കുന്നുണ്ട്. ഇങ്ങനെയുള്ളവരെ കാണാൻ വിസിററിങ്ങ് കാർഡ് കൊടുത്തയച്ച് നേരത്തേ അനുവാദം വാങ്ങിയിരിക്കണം. വാതലടച്ച് മുറിയിൽ ഒളിച്ചിരിക്കുന്ന വേറെ ചിലരുണ്ട്. ഇതും പാശ്ചാത്യ മട്ടുതന്നെ. ഇദ്ദേഹത്തെ കാണണമെന്നുണ്ടെങ്കിൽ നിങ്ങൾ വിരലുകൊണ്ട്, അടച്ചിരിക്കുന്ന വാതലിൽ ഒരു മൃദുശബ്ദം ഉണ്ടാക്കണം. കയറിച്ചെല്ലുവാൻ അകത്തുനിന്നും നിർദ്ദേശം പുറപ്പെടുമ്പോൾ മാത്രം കയറിച്ചെല്ലണം. ഈ നിയമത്തിനു വിരുദ്ധമായി ഒരു സന്ദർശകൻ ഒരിക്കൽ നേരെ അങ്ങ് അകത്തേക്ക് പ്രവേശിച്ചതു് ഒരു ഉദ്യോഗസ്ഥനു് ഒട്ടും രസമായില്ല.

ഉദ്യോഗസ്ഥൻ. വാതലിൽ മുട്ടി അനുവാദം വാങ്ങിയ ശേഷം വേണം അകത്തുവരാൻ ഇതാണു നിയമം.

സന്ദർശകൻ. ഞാൻ വന്നപ്പോൾ വാതൽ തുറന്നിരിക്കുകയായിരുന്നു. പിന്നെ എങ്ങനെ മുട്ടാനാണു്.

ഉദ്യോ. ശരി. അപ്പോൾ വാതൽ അടച്ചു തരുവാൻ നിങ്ങൾ ആവശ്യപ്പെടണമായിരുന്നു.

സന്ദ. ഏതായാലും ഞാൻ അകത്തു കടന്നുപോയല്ലോ.

ഉദ്യോ. നിങ്ങൾ വെളിയിൽ പോയി വാതൽ അടച്ചുതരാൻ ആവശ്യപ്പെടുക. വാതലിൽ മുട്ടി അനുവാദം വാങ്ങാതെ അകത്തു കടന്ന നിങ്ങൾ ഇവിടെ പ്രവേശിച്ചതായി തന്നെ കരുതുവാൻ നിവൃത്തിയില്ല. സന്ദർശകൻ വെളിയിൽപോയി വാതലടച്ചുവാൻ ആവശ്യപ്പെട്ടു. ഉദ്യോഗസ്ഥൻ വാതൽ അടച്ചുകൊടുത്തു. സന്ദർശകൻ മുട്ടി. ഉദ്യോഗസ്ഥൻ

സന്ദർശനാനുവാദം നൽകി. സന്ദർശകൻ വാതൽ തുറന്നു് അകത്തു കടന്നു.

ഉയർന്ന ഉദ്യോഗസ്ഥന്മാർ താഴ്ന്ന ഉദ്യോഗസ്ഥന്മാരെ കാണുന്നതു് മനുഷ്യരായിട്ടല്ല. 25—35, 40—120, 80—150 തുടങ്ങിയ അക്കങ്ങളായിട്ടാണു്. അതായതു് ഒരു ഉയർന്ന ഉദ്യോഗസ്ഥൻ ഒരു താഴ്ന്ന ഉദ്യോഗസ്ഥനെപ്പററിപ്പറയുന്നതു് അയാഠം ഒരു 40—120 ആണു്. അല്ലെങ്കിൽ 80—150 ആണു് എന്നായിരിക്കും. ഇതിന്റെ താല്പര്യം ആ താഴ്ന്ന ഉദ്യോഗസ്ഥൻ 40—120 വരെയൊ 80—150 വരേയോ ശമ്പള സ്കെയിലുള്ള ഒരു ഉദ്യോഗസ്ഥനാണെന്നേ ഉള്ളൂ. താഴ്ന്ന ഉദ്യോഗസ്ഥന്മാർ ഉയന്ന ഉദ്യോഗസ്ഥന്മാരെ ബഹുമാനിക്കുന്നതിനു ചില ക്രമങ്ങളുണ്ടു്. ഒരു 500—800 തന്റെ കീഴുദ്യോഗസ്ഥനായ 200—300 ന്റെ ആഫീസു് സന്ദർശിക്കുന്നു എന്നു് വിചാരിക്കുക. 200—300 മുതൽ 25—35 വരെ അവിടെയുള്ളവർ, വന്നിരിക്കുന്ന 500—800 നെ ബഹുമാനിക്കുന്നതിനുള്ള ക്രമങ്ങഠം താഴെകൊടുക്കുന്നു. 200—300 എഴുനേററു് എത്താണ്ടു് നിവർന്നു തന്നെനിന്നു് തൊഴുന്നതിൽ ആക്ഷേപമില്ല. പക്ഷെ 150—250 അതു പോരാ. പിടലി ഒന്നു കനിക്കുക കൂടി വേണം. 80—150 പിടലിയും നടുവും വളയ്ക്കണം. 40—120 പിടലിയും നടുവും വളച്ചാൽമാത്രം പോരാ. രണ്ടാംമുണ്ടു് കിടപ്പുണ്ടെങ്കിൽ അതെടുത്തു് അരയിൽ കെട്ടുക കൂടിവേണം. 25—35 ന്റെ തല നിലത്തു മുട്ടുക തന്നെ വേണം. അത്ര തന്നെയുമല്ല അയാളുടെ കൈയിൽ രണ്ടാംമുണ്ടു് ഇല്ലാത്ത പക്ഷം ഉടനെ എവിടെ നിന്നെങ്കിലും ഒരെണ്ണം കൊണ്ടുവന്നു് അരയിൽ കെട്ടുകയോ അതു സാധിക്കാത്ത പക്ഷം ഉടുത്തിരിക്കുന്നമുണ്ടെങ്കിലും ഉരിഞ്ഞു് അരയിൽ കെട്ടുകയോ ചെയ്യുകൊള്ളണം.

ഉദ്യോഗസ്ഥന്മാരുടെ സ്ഥാന വലിപ്പം നിശ്ചയിക്കുന്നതിനു പൊതുമരാമത്തു് ഡിപ്പാർട്ടുമെന്റിൽനിന്നും ഈയിടെ ഒരു ലഘുവായ മാറ്റം ഏർപ്പെടുത്തുകയുണ്ടായിട്ടുണ്ടു്. ശിപായി മുതൽ ഏററവും വലിയ ഉദ്യോഗസ്ഥൻ വരെ വിവിധ നിലവാരത്തിലുള്ളവർക്കു് താമസിക്കുന്നതിനു ഗവമ്മെൻറിൽനിന്നും പൊതുമരാമത്തുവകുപ്പുമുഖേന ഫ്ളഷൗട്ടു് കക്കൂസു് തുടങ്ങിയ ആധുനിക സജ്ജീകരണങ്ങൾ ഘടിപ്പിച്ചിട്ടുള്ള ഏതാനും കെട്ടിടങ്ങൾ പണി കഴിപ്പിക്കുകയുണ്ടായല്ലോ. ഇതിൽ ശിപായിമാർക്കു് താമസിക്കുവാനുള്ള കെട്ടിടങ്ങളിൽ കക്കൂസു് കൊടുത്തിട്ടില്ല. അവർ നിഷ്മലന്മാരായതുകൊണ്ടാവാം അവർക്കു് കൊടുക്കാതെയിരുന്നിട്ടുള്ളതു്. ശിപായിമാരിലും ഉയർന്ന ക്ലാർക്കന്മാർക്കുള്ള കെട്ടിടങ്ങളിൽ ഓരോന്നു്, അതിലും ഉയർന്ന ഉദ്യോഗസ്ഥന്മാർക്കു് ഈരണ്ടു്, അതിലും ഉയർന്നവർക്കു് മുമ്മൂന്നു്, അതിലും ഉയർന്നവർക്കു് നന്നാലു് എന്ന ക്രമത്തിലാണു് കക്കൂസുകൾ നൽകിയിരിക്കുന്നതു്. ഏററവും ഉയർന്ന ഉദ്യോഗസ്ഥനു് ഓരോ മുറിക്കും ഓരോന്നു് എന്ന ക്രമത്തിനു കക്കൂസുകളുടെ ഒരു സമാഹാരം തന്നെയുണ്ടു്. ഔദ്യോഗിക സോപാനത്തിൽ കയറ്റം കൂടുതൽ കൂടുതൽ സിദ്ധിക്കുന്നതോടൊപ്പം തന്നെ ഉദ്യോഗസ്ഥന്മാരുടെ മല ശോധന വർദ്ധിച്ചു വർദ്ധിച്ചു കൊണ്ടിരിക്കുമെന്നും ഒടുവിൽ ഏററവും ഉയർന്ന ഉദ്യോഗസ്ഥൻ പിടിച്ചാൽ നിൽക്കാത്ത നിതാന്ത മലശോധനക്കാരനാകുമെന്നും ഉള്ള പി. ഡബ്ളിയു. ഡി. യുടെ നിഗമനം തെറേറാ ശരിയോ ആകട്ടെ. അതല്ല ഇവിടെ ചിന്താവിഷയം. ഉദ്യോഗസ്ഥന്മാരുടെ താരതമ്യേനയുള്ള സ്ഥാനവലിപ്പം നിശ്ചയിക്കുന്നതു് വളരെ ശ്രമകരമായ ഒരു കൃത്യമാണു്. ഇതിനു് ഏററവും എളുപ്പമുള്ള

ഒരു മാറ്റം ഏർപ്പെടുത്തുവാൻ കഴിഞ്ഞല്ലൊ എന്നുള്ള താണു് പ്രധാന സംഗതി. ഇനിമേൽ സ്ഥാനവലിപ്പ നിർണ്ണയത്തിനു ആരും ക്ലേശിക്കേണ്ടതില്ല. സ്ഥാന വലിപ്പക്കൂടുതൽ ആർക്കാണെന്നു നിശ്ചയിക്കുന്നതിനു 'എത്ര കുള്ളസുണ്ടു്' എന്ന ഒററ ചോദ്യം മതിയാകും. ഇത്ര ലഘുവായ ഒരു മാറ്റം ഏർപ്പെടുത്തിയതിൽ നമുക്കു് പി. ഡബ്ല്യു. ഡി. യെ അഭിനന്ദിക്കുക.

വലിയ ഉദ്യോഗസ്ഥന്മാർക്കു് കൈമണികൾ കൂടി യേതീരു. പാട്ടുകച്ചേരിക്കു് മേളക്കാർ എന്നതുപോലെ ഉദ്യോഗസ്ഥന്മാരുടെ കച്ചേരികൾക്കു് കൈമണികൾ അപരിത്യാജ്യങ്ങളാണു്. എന്നാൽ ഉദ്യോഗസ്ഥ കച്ചേ രിക്കു് ഗവർമ്മെൻറിൽനിന്നും ടൈപ്പിസ്റ്റു്, ക്ലാർക്കു്, ശിപായി തുടങ്ങിയ മേളക്കാരെയല്ലാതെ കൈമണി കളെ പ്രത്യേകമായി നിയമിച്ചുകൊടുക്കാറില്ല. ഇതു് ഒരു വലിയ ന്യൂനത തന്നെയാണു്. എന്തെന്നാൽ കൈ മണി ഇല്ലാത്ത ഉദ്യോഗസ്ഥ കച്ചേരി താളമില്ലാത്ത പാട്ടുകച്ചേരിപോലെ നിർജ്ജീവമായിരിക്കുകയെ ഉള്ളു. (ഈ ന്യൂനത പരിഹരിക്കുന്നതിനു് ഗവർമ്മെൻറു് അടി യന്തിര ശ്രദ്ധ പതിപ്പിക്കുമെന്നു് വിശ്വസിക്കുന്നു.)

ഇങ്ങനെയൊക്കെയാണെങ്കിലും കൈമണികൾ ചെയ്യേണ്ടതായ ജോലികൾക്കു് ഒരു കച്ചേരിയിലും മുടക്കം വരാറില്ല. ടൈപ്പിസ്റ്റു്, ക്ലാർക്കു്, ശിപായി തുടങ്ങിയ മററു മേളക്കാരിൽ ആരെങ്കിലും അവരവരുടെ ജോലിക്കു പുറമേ ഈ കൃത്യം കൂടി നിർവ്വഹിച്ചുപോരുന്നു.

ഒരു നല്ല കൈമണിക്കു് ആഫീസിൽ മാത്രമല്ല ഉദ്യോഗസ്ഥൻെറ വീട്ടിലും കച്ചേരി നടത്തുവാനുണ്ടു്. ക്ഷണഹൃദ്യതയുടെ മുഷ്ടിയിൽ യജമാനനും കൊച്ചമ്മയും

ലഘുചിത്തരായി വർത്തിക്കുന്ന സമയം നോക്കി കൈമണി പ്രവേശിക്കുകയായി.

ഉദ്യോഗസ്ഥൻ. (കൈമണിയോടു്) രാമൻപിള്ളേ! ആ കെ. എസ്സിനു പ്രമോഷൻ കിട്ടിയോ?

കൈമണി. ഏമാന്നു് കിട്ടാതെ എങ്ങനാ കെ. എസ്സിനു് കിട്ടുന്നതു്.

ഉദ്യോ. അതു് ഞാനിവിടെ പറഞ്ഞിട്ടു കേറാക്കണ്ടേ. കിട്ടിക്കഴിഞ്ഞെന്നൊററ പിടുത്തമാ.

കൈമണി. ഏമാന്നെവിടെ? കെ. എസ്സു്. എവിടെ? ഏമാന്നു് ക്ലാസ്സു് എത്രയാ? രണ്ടു്. കെ. എസ്സിനോ ഒന്നു്. അപ്പോഠം ആരാണു് വലുതു്? ആർക്കാണു് ആദ്യം പ്രമോഷൻ കിട്ടേണ്ടതു്?

കൊച്ചമ്മ. നിങ്ങറം ക്ലാസിന്റെ കാര്യോം പറഞ്ഞോണ്ടിരിക്കും ആണുങ്ങളു് പ്രമോഷനുംകൊണ്ടുപോകും.

കൈമണി. എന്തിനാ ഇതൊക്കെപ്പറയുന്നതു് ഇന്നാളിൽ ചീഫു് മിനിസ്റ്റർ വന്നിരുന്നപ്പോഠം ഏമാൻ ഇല്ലായിരുന്നോ? കെ. എസ്സു്. ഇല്ലായിരുന്നോ? എന്നാൽ ആരോടാ അദ്ദേഹം സംസാരിച്ചതു്? ആരോടാ? ഏമാന്നോടു് പിന്നല്ലാതെ ആരോടാ? കെ. എസ്സിനെ കണ്ട ഭാവമേ ഇല്ല. എന്നല്ല, ഏമാൻ ഒരു കാര്യം ശ്രദ്ധിച്ചോ? ചീഫു് മിനിസ്റ്റർ ഏമാന്നെ അർത്ഥം വച്ചൊരു നോട്ടം നോക്കിയോ? എന്താ അതിന്റെ ഉദ്ദേശം. അതാണു് പ്രമോഷന്റെ നോട്ടം.

കൊച്ചമ്മ. പ്രമോഷന്റെ നോട്ടമോ പ്രേമത്തിന്റെ നോട്ടമോ ഞാൻ ഇന്നമ്പലത്തിൽ വച്ചു് കെ. എസ്സിന്റെ

മിസ്സിസ്സിനെ കണ്ടു. അമ്പെടാ എന്തൊരു ഭാവോം പൊണ്ണക്കാര്യോം. നിലത്തുടെങ്ങുമല്ല നടക്കുന്നതു്. പ്രമോഷൻ കിട്ടിക്കഴിഞ്ഞ ഭാവമാ.

ഉദ്യോഗസ്ഥൻ. ഇതാണോ അപ്പോഴം കാര്യം ?

കൊച്ചമ്മ. കെ. എസ്സിനു് ഈയിടെയായി എടുക്കാൻ വയ്യാത്ത ദേഷ്യമാണു് പോലും. ഇങ്ങനെ പെട്ടെന്നു് ദേഷ്യം വരുന്നതു് വലിയ ഉദ്യോഗസ്ഥന്മാരുടെ സ്വഭാവമാണത്രെ. ഇന്നാളിൽ ദേഷ്യംവന്നു് തന്ന ത്താൻ കടിച്ചെന്നോ മേശേടെ വക്കത്തു് കടിച്ചെ ന്നോ ഒക്കെ അവർ പറഞ്ഞു. ഇനിയും പ്രമോഷൻ കൂടി കിട്ടിക്കഴിഞ്ഞാലത്തെ പുകിലു് എന്തായിരി ക്കുമെന്നാ അവരു ചോദിക്കുന്നതു്. ഇവിടാണെങ്കി രാളു്; ഏതോ! ദേഷ്യോമില്ല കോപോമില്ല. ഇരു ത്തിക്കെട്ടിയ പ്രതിമപോലെ എപ്പഴും അങ്ങു് ഇരു ന്നോളും. നിങ്ങളുടെ കറേ ദേഷ്യപ്പെടരുതോ ?

കൈമണി. ആഹാ! അതുകൊള്ളാം. കെ. എസ്സിനു് എന്തോ ഇരിക്കുന്നു ദേഷ്യം. ഏമാന്റെ ദേഷ്യമാ ദേഷ്യം. ഏമാനു് ദേഷ്യം വന്നാ പിന്നെ കര ടിയാ കരടി. ആ മുഖത്തോട്ടു നോക്കാനൊക്കുക യില്ല. കടിക്കുകയല്ല, അയ്യോ! തിന്നുകളയും. ഇന്നാ ളിൽ ഞാൻ കണ്ടോണ്ടിരിക്കുന്നു. ഒററനോട്ടം. തുടി പിടിൻ രണ്ടുപേരുണ്ടു് താഴെ.

കൊച്ചമ്മ. എടോ ആ കെ. എസ്സിന്റെ ഭാര്യ പറയു ന്നതു് ഇയാളു് കേട്ടോ? വലിയ ഉദ്യോഗസ്ഥ ന്മാക്കും അവരുടെ ഭാര്യമാക്കുമേ ബ്ലഡു് പ്രഷർ തുട ങ്ങിയ വലിയ സുഖക്കേടുകളും വരികയുള്ളു പോലും.

അവർക്കു് ബ്ലഡ്ഡു് പ്രഷറും ത്രോം ബോസിസും ഉണ്ടെന്നു് ഇന്നാളിൽ ഡോക്ടർ പരിശോധിച്ചിട്ടു് പറഞ്ഞെന്നു്.

കൈമണി. പിന്നെ! ബ്ലഡ്ഡു് പ്രഷറു്! അതു് വെറുതെയാ. വല്ല മഞ്ഞപ്പിത്തമോ പന്നജ്ജലദോഷമോ മറ്റോ വന്നതായിരിക്കും. ബ്ലഡ്ഡു് പ്രഷർ; ത്രോം ബോസിസു്, ബറിബറി തുടങ്ങിയ സുഖക്കേടുകൾ വരുന്നുണ്ടെങ്കിൽ അതു് ഏമാന്നോ കൊച്ചമ്മയ്ക്കോ അല്ലാതെ പിന്നാർക്കു് വരാനാ?

രാമൻപിള്ള ഒരു ക്ലാർക്കാണു് ക്ലാർക്കെന്നുള്ള നിലയിൽ അദ്ദേഹത്തിനുള്ള ജോലിക്കു പുറമേയാണു് അദ്ദേഹം ഈ ജോലി കൂടി ചെയ്യുവരുന്നതു്. അതു കൊണ്ടു് വിശ്രമമില്ലാതെ അവിരാമം അദ്ദേഹം ജോലി ചെയ്യേണ്ടതായിട്ടാണിരിക്കുന്നതു്. മുഴുവൻ സമയവും ജോലി ചെയ്യുന്ന കൈമണികളുടെ നിയമനക്കാര്യം ഗവർമ്മെൻറു് ഇനിയും അമാന്തിപ്പിക്കുവാൻ പാടുള്ളതല്ല. ഒരു സെലക്റ്റീവു് ടെസ്റ്റു് നടത്തിയാൽ പ്രാപ്തന്മാരും സമർത്ഥന്മാരുമായ എത്ര കൈമണികളെ വേണമെങ്കിലും കിട്ടുന്നതിനു് വിഷമമുണ്ടായിരിക്കുകയില്ല. അതിനു് ഇടയില്ലാത്തപക്ഷം ഇപ്പോഴും സ്വന്തജോലിക്കു് പുറമേ കൈമണി ജോലികൂടി നിർവഹിക്കുന്നവക്കു് ഒരു വിശേഷാൽ അലവൻസെങ്കിലും ഗവമ്മെൻറിൽ നിന്നും കൊടുക്കുവാനുള്ളതാകുന്നു.

—

# റിട്ടയാർഡ് ദിവാൻ പേഷ്കാർ
# രാ. രാ. ശ്രീ. രാമക്കുറുപ്പ്

റിട്ടയാർഡ് ദിവാൻ പേഷ്കാർ രാജമാന്യ രാജശ്രീ രാമക്കുറുപ്പ് അവർകൾ ഉരുണ്ടുവീണു. കുററം പറയരുതല്ലോ. അദ്ദേഹത്തിൻേറതായ അന്തസ്സിനും സ്ഥാനവലിപ്പത്തിനും അനുയോജ്യമായ വിധത്തിൽ തികച്ചും ആത്മാർത്ഥമായി തന്നെ അദ്ദേഹം ആ കൃത്യം നിർവ്വഹിച്ചു. പക്ഷേ, കൃതഘ്നമായ ലോകം അങ്ങോട്ടൊന്നെത്തിനോക്കുകപോലും ചെയ്തില്ല. നിങ്ങളോ ഞാനോ വീഴുന്നതുപോലെയാണോ ഒരു ദിവാൻ പേഷ്കാരൊ, കളക്ടറോ, ചീഫ് സിക്രട്ടറിയോ ഒരു മന്ത്രിയോ വീഴുന്നത്? വീഴുകയാണെങ്കിൽ ഒരു മന്ത്രി വീഴണം. നിങ്ങളോ ഞാനോ വീണാൽ എന്തിരിക്കുന്നു. ദേഹത്ത് പുരണ്ട പൊടി തല്ലിക്കുടഞ്ഞ് വല്ലവരും കണ്ടെങ്കിൽ ഒരു ചിരിയും ചിരിച്ച് എഴുന്നേററ് പോകും. എന്നാൽ ഒരു മന്ത്രിയാണ് വീണതെങ്കിൽ അങ്ങനെ എഴുന്നേററ് പോകാൻ പററുമോ? പത്രപ്രതിനിധികളും ഫോട്ടോ എടുപ്പുകാരും വരുന്നതുവരെ അവിടെ കിടക്കണം. അസഹ്യമായ വേദന ഉണ്ടെങ്കിലും ഫോട്ടോ എടുക്കുമ്പോൾ മുഖത്ത് ഒരു പുഞ്ചിരി വരുത്തി നിർത്തുകയും വേണം. എന്നാൽ പിന്നെന്താണ് ഒരു റിട്ടയാർഡ് ദിവാൻ പേഷ്കാർ വീണിട്ട് ആരും ഒന്ന് തിരിഞ്ഞ് നോക്കുകപോലും ചെയ്യാതിരുന്നത്? അതിന് കാരണമുണ്ട്. ശ്രീ. കുറുപ്പദ്ദേഹത്തിൻെറ ആദ്യത്തെ വീഴ്ചയായിരുന്നില്ല ഇത്. ഏതാണ്ട് ഈ സ്ഥലത്തും സമയത്തും കുറുപ്പദ്ദേഹം പതി

വായി വീണുകൊടുക്കാറുണ്ടു്. അതിനാൽ നാട്ടുകാർക്കു് ഈ വീഴ്ചയുമായി നിത്യപരിചയം തന്നെ വന്നു കഴി ഞ്ഞിരുന്നു.

അതിഗംഭീരനായ ഒരു ഉദ്യോഗസ്ഥനായിരുന്നു കുറുപ്പദ്ദേഹം. അദ്ദേഹത്തെ എല്ലാവരും ഭയപ്പെട്ടിരുന്നു. അദ്ദേഹത്തിനു് ആരെയും ഭയമുണ്ടായിരുന്നുമില്ല. (ഈ സാമാന്യ നിയമത്തിൽനിന്നും അദ്ദേഹത്തിൻെറ ഭാര്യ ഒഴിവാക്കപ്പെട്ടിരുന്നു എന്നോർത്തിരിക്കുന്നതു നന്നു്.)

സർക്കാർ വയസ്സു് അൻപത്തിയഞ്ചു് പൂർത്തിയായ പ്പോഠം കുറുപ്പദ്ദേഹം ഉദ്യോഗത്തോടു് വിടവാങ്ങി. പെൻഷൻ പററിയപ്പോഴാണു് അദ്ദേഹം ജീവിതത്തെക്കു റിച്ചും മരണത്തെക്കുറിച്ചും മരണാനന്തരജീവിതത്തെക്കു റിച്ചും ചിന്തിക്കുവാൻ ആരംഭിച്ചതു്. സ്വർഗ്ഗനരകങ്ങഠം കേവലം മിഥ്യാസങ്കല്പങ്ങളാണു് എന്നു് സമർത്ഥിക്കു വാൻ ശ്രമിച്ചുനോക്കിയെങ്കിലും ഉറപ്പു് വന്നില്ല. മരണ ശേഷം തന്നെ സ്വർഗ്ഗത്തിലേക്കു് കൊണ്ടുപോകുമോ അതോ സർവ്വത്ര കഴപ്പം നിറഞ്ഞ മറേറ സ്ഥലത്തു് കൊണ്ടു് വിടുമോ എന്ന ചിന്ത അദ്ദേഹത്തെ അലട്ടുവാൻ തുടങ്ങി. നരകത്തിൽനിന്നും ഒഴിവാക്കിക്കിട്ടുന്നതിനു് സ്റ്റാമ്പൊട്ടിച്ചു് ഒരു ഹർജി കൊടുത്താൽ എന്തെന്നു് അദ്ദേഹം ആലോചിക്കാതിരുന്നില്ല. സ്റ്റാമ്പൊട്ടിച്ചു് ഹർജി കൊടുക്കുവാൻ എത്രയോ സങ്കടക്കാരോടു് താൻ ഉപദേശിച്ചിട്ടുള്ളവനാണു്. ഏതായാലും ഇക്കാര്യത്തിൽ അദ്ദേഹത്തിനു് അന്നുതന്നെ കൂടുതൽ വെളിച്ചം കിട്ടുകയു ണ്ടായി. ഇനി മരണാനന്തര സ്ഥിതിയെപ്പററി അദ്ദേഹം ക്ലേശിക്കേണ്ടതില്ല. ഈശ്വരസാക്ഷാത്കാരത്തിനുള്ള ഒരു കുറുക്കുവഴി അദ്ദേഹത്തിൻെറ മുമ്പിൽ തുറന്നു കിട്ടി.

ത്തുല്യദുഃഖിതനും സവർഗ്ഗീയനുമായ ഒരു പെൻഷൻഡു് ഉദ്യോഗസ്ഥനാണു് ഈ മഹാരഹസ്യം അദ്ദേഹത്തിനു് വച്ചുകൊടുത്തതു്. ഒരു ആശ്രമത്തിൽ ചേരുക. അന്നു ഫീസൊടുക്കി ആശ്രമത്തിൽ ചേൎന്നു സ്വർഗ്ഗത്തിലേക്കുള്ള ഒരു സീററു് ബുക്കുചെയ്തു് കൃതകൃത്യനായി. ആശ്രമത്തിൽനിന്നും കിട്ടിയ ഗീതവാങ്ങി പാരായണവുമാരംഭിച്ചു. ഇനി മരിച്ചാൽ മതി.

പക്ഷേ, മരിക്കുവാൻ അദ്ദേഹത്തിനു് അത്ര ധിറുതി ഉണ്ടായിരുന്നില്ല. സ്വർഗ്ഗത്തിൽ കുറച്ചു് പതുക്കെ പോയാലും മതി. ആരോഗ്യവർദ്ധനവിനു് പെൻഷനായ ഉദ്യോഗസ്ഥന്മാർക്കു് പറഞ്ഞിട്ടുള്ള വ്യായാമം രാവിലെ ഉള്ള നടപ്പു് ആണല്ലൊ. കുറുപ്പദ്ദേഹവും ആയുർദൈർഘ്യത്തിനുവേണ്ടി തന്റെ ശരീരത്തെ ആയാസപ്പെടുത്തുവാൻ തുടങ്ങി. ഏതാനും ദിവസങ്ങൾ ചെന്നപ്പോൾ ഈ പ്രഭാതവ്യായാമ പരിപാടിയോടു് നീരസം തോന്നിത്തുടങ്ങി. ആശ്രമം തന്റെ ആത്മീയകാര്യം ഏറെറടുത്തതുപോലെ, പണം കൊടുത്താൽ തന്റെ ആരോഗ്യവും ഏറെറടുത്തു തനിക്കുവേണ്ടി നടക്കുവാൻ വല്ലവരും ഉണ്ടോ എന്നന്വേഷണം തുടങ്ങി.

സംഗതികൾ ഇങ്ങനെ ഇരിക്കവേ ആണു് മഹത്തായ ആ സംഭവം ഉണ്ടായതു്. കുറുപ്പദ്ദേഹത്തിന്റെ ധർമ്മദാരങ്ങളുടെ അനുജൻ ഡാ. S. K. പിള്ള അവിടെ മെഡിക്കൽ പ്രാക്ടീസു് ആരംഭിച്ചു.

ഡാ. S. K. പിള്ള ഒരു രോഗാണു വിദഗ്ദ്ധൻ ആണെന്നു് അദ്ദേഹം അവകാശപ്പെടുന്നു. ഇപ്പോൾ പ്രചാരത്തിലിരിക്കുന്ന രോഗാണുക്കളെക്കുറിച്ചു് അദ്ദേഹത്തിനു് വലിയ മതിപ്പോ അഭിപ്രായമോ ഇല്ല. ഭാവിയിൽ വരാനിരിക്കുന്ന പുതിയ രോഗങ്ങളെക്കുറിച്ചും അവ

യുടെ അണുക്കളെക്കുറിച്ചുമാണ് അദ്ദേഹത്തിനു് ഉത്കണ്ഠയും പ്രതീക്ഷയുമുള്ളതു്. അദ്ദേഹം തന്നെ പുതിയ രണ്ടു് രോഗാണുക്കളെ കണ്ടുപിടിച്ചു് വളർത്തുന്നുണ്ടു്. ഈ രോഗാണുക്കളെക്കൊണ്ടുള്ള രോഗം പിടിപെട്ടാൽ അതിന്റെ ശമനത്തിനുവേണ്ട സിദ്ധൌഷധങ്ങളും അദ്ദേഹം തന്നെ കണ്ടുപിടിച്ചിട്ടുണ്ടു്. ഇപ്പോൾ ഈ രോഗാണുക്കൾക്കു് സന്താനോല്പാദനശേഷി കുറവാണെന്നും എന്നാൽ അതു് ക്രമേണ വർദ്ധിച്ചുവരികയാണെന്നും 1975 ആകുമ്പോഴേയ്ക്കും അവ പെരുകി ഏഷ്യാ ഭൂഖണ്ഡം മുഴുവൻ വ്യാപിക്കുമെന്നും അദ്ദേഹം വിശ്വസിക്കുന്നു. അന്നു് അദ്ദേഹത്തിന്റെ സിദ്ധൌഷധങ്ങൾക്കു് ലോകപ്രചാരം സിദ്ധിക്കുമെന്നു് അദ്ദേഹം ആശിക്കുകയും ചെയ്യുന്നു. അതുകൊണ്ടു്, ഇപ്പോൾ അദ്ദേഹത്തിനു് ചികിൽസയിലുള്ളതിനേക്കാൾ കൂടുതൽ വൈദഗ്ദ്ധ്യം ചീട്ടു് കളിയിലാണു്. അദ്ദേഹത്തിനു് ചികിത്സ കുറവായതു് രോഗം ഇല്ലാത്തതുകൊണ്ടല്ല, രോഗികൾ ചെല്ലാത്തതുകൊണ്ടു് മാത്രമാണു്. 1975 വരെ കാത്തിരിക്കുക. അദ്ദേഹത്തിന്റെ രോഗാണുക്കൾ ഒന്നു് വളർന്നുകൊള്ളട്ടെ. എങ്കിലും അദ്ദേഹത്തിനും ചില കേസുകൾ കിട്ടാതിരിക്കുന്നില്ല. ഒരു പനയുടെ മണ്ടയിൽനിന്നും വീണ ഒരുവനെ ഏതാനും ദിവസം മുമ്പു് അദ്ദേഹത്തിന്റെ അടുക്കൽ കൊണ്ടുചെന്നു. അദ്ദേഹം വളരെ ശ്രമിച്ചുനോക്കിയെങ്കിലും രോഗി മരിച്ചുപോയി.

ഡാക്ടർ. നിങ്ങൾ കൊണ്ടുവരാൻ താമസിച്ചതുകൊണ്ടാണു് രോഗി മരിച്ചതു്. അര മണിക്കൂർ മുമ്പേ കൊണ്ടുവന്നിരുന്നെങ്കിൽ രക്ഷപ്പെടുത്താമായിരുന്നു.

''അതെങ്ങനാ ഡാക്ടർ സാറേ ഒക്കുന്നതു് അയാൾ വീണിട്ടു് തികച്ചു് അഞ്ചു് മിനിട്ടു് കഴിഞ്ഞി

ല്ലല്ലൊ. ഒന്നു വീണുകിട്ടാതെ അരമണിക്കൂറിനു് മുമ്പ് എങ്ങനെ കൊണ്ടുവരും.'' കൊണ്ടുവന്നവർ അവരുടെ നിസ്സഹായത വെളിപ്പെടുത്തി.

ഡാക്ടർ എസ്സ്. കെ. പിള്ളയെ സംബന്ധിച്ചു് രണ്ടു പേർക്കാണു് നല്ല അഭിപ്രായം ഉണ്ടായിരുന്നതു്. ഒന്നാമത്തു് അദ്ദേഹത്തിനു തന്നെ. രണ്ടാമത്തു് മിസ്സി സ്സു് റിട്ടയാർഡു് ദിവാൻ പേഷ്കാർക്കം. റിട്ട യാഡ് ദിവാൻ പേഷ്കാരുടെ ആരോഗ്യവകുപ്പിന്റെ ചുമതല അതുകൊണ്ടുതന്നെ ഡാക്ടർ പിള്ളയിൽ നിക്ഷിപ്തമായി. ഈ ചുമതല ഡാക്ടർ കാര്യമായി ഏറ്റെടുക്കുകയും ചെയ്തു. ദേഹപരിശോധന ഏഴു ദിവസം നീണ്ടുനിന്നു. കറുപ്പദ്ദേഹത്തിൻെറ ഒരവ യവം പോലും അദ്ദേഹം വെറുതെ വിട്ടില്ല. സുദീ ഘമായ ദേഹപരിശോധനയ്ക്കുശേഷം കറുപ്പദ്ദേഹ ത്തിൻെറ മഹത്തും ബൃഹത്തുമായ ശരീരത്തിൽ ഒളി ച്ചിരിക്കുന്ന ഏതോ ഒരു മഹാരോഗത്തെ കണ്ടുപി ടിച്ച എന്നുള്ള മുഖഭാവത്തോടെ ഡാക്ടർ കുറച്ചുനേരം ധ്യാനനിരതനായി നിന്നു. ഒരു വീർത്ത ബലൂൺ പോലെ നിൽക്കുന്ന അദ്ദേഹത്തിന്റെ ഉദര വിസ്തൃ തിയിൽ നാലഞ്ചു കിഴുക്കുകളും കൊട്ടലും നടത്തിയ ശേഷം വീണ്ടും ആലോചനയിൽ മുഴുകി.

മിസ്സിസ്സ് ദിവാൻ പേഷ്കാർ. എന്താ വിശേഷം വല്ലതു മുണ്ടോ ?

ഡാക്ടർ. ഉണ്ടു്.

മിസ്സിസ്സ്. വല്ല ആപത്തും ഉണ്ടോ ?

ഡാക്ടർ. വളരെ സൂക്ഷിക്കണം. ഇനി ഞാൻ പറയുന്നതു വരെ പിരിച്ച പാലും റൊട്ടിയും മാത്രമേ കൊടു ക്കാവൂ. ഇതുവരെയായപ്പോഴേക്കും കറുപ്പദ്ദേഹം ദേഷ്യം

കൊണ്ടു് വിങ്ങിപ്പൊട്ടുവാൻ തുടങ്ങിയെങ്കിലും അടുത്തു് നിൽക്കുന്ന ഭാര്യയെ ഭയന്നു് അദ്ദേഹം അതു് കടിച്ചമർത്തി. ഇതിനെപ്പററി അദ്ദേഹംതന്നെ എന്നോടു് പറഞ്ഞതു് ഇങ്ങനെയാണു്.

കുറുപ്പു്. ഞാൻ കട്ടിലിൽ കിടക്കുകയായിരുന്നു. എന്റെ വലത്തുകാൽ വാക്കിനാണു് അവൻ നിന്നിരുന്നതു്. അവൻെറ വയറു് നോക്കി ഒരു തൊഴി കൊടുക്കണമെന്നുണ്ടായിരുന്നു എനിക്കു്. പക്ഷേ, അവളും അടുത്തു നിന്നിരുന്നതുകൊണ്ടു് അതു് ചെയ്തില്ല. എൻെറ വയററിൽ വിശേഷം ഉണ്ടുപോലും. റൊട്ടിയും പാലും കഴിച്ചാൽ മതിപോലും. എൻെറ വയററിലെ ദഹനം നടത്തുന്നതു് ഞാനാണു്. ഞാൻ കഴിക്കുന്നതൊക്കെ ദഹിപ്പിക്കുവാൻ എനിക്കറിയാം.

കുറുപ്പദ്ദേഹം എന്നോടു് ഇങ്ങനെ വീരവാദം പറഞ്ഞെങ്കിലും അദ്ദേഹത്തിൻെറ ദഹനശക്തി ആളിക്കത്തുന്നുണ്ടെങ്കിലും അതിൽ പിന്നീടു് അദ്ദേഹം പിരിച്ചു പാലും റൊട്ടിയും അല്ലാതെ മറെറാന്നും കഴിച്ചിട്ടില്ലെന്നുള്ളതാണു് സത്യം.

ഭക്ഷണത്തിൽനിന്നും വ്യായാമത്തിലേക്കാണു് ഡാക്ടർ അടുത്തതായി കടന്നതു്. വ്യായാമകാര്യത്തിൽ കുറുപ്പദ്ദേഹത്തെ ആർക്കും പഴി പറയാൻ നിവൃത്തിയില്ല. എന്തെന്നാൽ അദ്ദേഹം ദിവസവും രാവിലെ രണ്ടു് മൈലെങ്കിലും നടക്കാറുണ്ടായിരുന്നു. എന്നാൽ, കുറുപ്പദ്ദേഹത്തിൻെറ ശരീരത്തിലെ ഇതര അവയവങ്ങളുമായി പൊരുത്തപ്പെടാതെ നിൽക്കുന്ന ഉദരത്തിൻെറ വൈപുല്യം കണക്കിലെടുക്കുമ്പോൾ ഈ വ്യായാമം തീരെ അപര്യാപ്തമാണെന്നായിരുന്നു

ഡാക്ടരുടെ തീരുമാനം. വളരെനേരം അതിഗഹന മായ ആലോചനയിൽ മുഴകിയിരുന്നശേഷം വ്യാ യാമത്തെ സംബന്ധിച്ച് ഡാക്ടർ തൻെറ വിധി പ്രസ്താവിച്ചു.

ഡാക്ടർ. നടപ്പുകൊണ്ടു് മാത്രമായില്ല.

കറുപ്പ്. പിന്നെ ഞാനെന്തുവേണം ?

ഡാക്ടർ. ഓടണം.

കറുപ്പ്. ഓടണം ?

ഡാക്ടർ. എന്നും കുറഞ്ഞതു് ഒരു മൈലെങ്കിലും ഓടണം. ഇതു് കറുപ്പദ്ദേഹത്തിനു് സഹിക്കുവാൻ കഴി ഞ്ഞില്ല. തൻെറ ഭാര്യ അടുത്തു് നിൽപുണ്ടെങ്കിലും അദ്ദേഹം പൊട്ടിത്തെറിക്കുക തന്നെ ചെയ്തു.

കറുപ്പ്. ഞാൻ ഓടാൻ നിശ്ചയിച്ചിട്ടില്ല. ഓടണമെ ങ്കിൽ ഇയാറം ഓടിക്കോ. അല്ലെങ്കിൽ ഞാൻ ഓടി ക്കം. ഡാക്ടർ ഒന്നമ്പരന്നെങ്കിലും അല്പം മാറിനിന്നു് ധൈര്യം അവലംബിച്ചു. മിസ്സിസ്സ് കറുപ്പിനു് ദേഷ്യവും സങ്കടവും വന്നു. അവർ ഡാക്ടരെ നോക്കി.

ഡാക്ടർ. ഇതാണു് ഈ രോഗത്തിന്റെ ലക്ഷണം, സൂക്ഷി ക്കണം. ഇപ്പോഴെങ്കിലും പരിശോധിക്കാനിടയാ യതു നന്നായി.

മിസ്സിസ്സ് കറുപ്പ്. രാത്രിയിൽ ഇതു കൂടുകയാണെങ്കിൽ ഞാൻ എന്തുചെയ്യും ? ഞാൻ തനിച്ചേ ഉള്ളതാനും.

ഡാക്ടർ. പരിഭ്രമിക്കാനൊന്നുമില്ല പക്ഷേ, വളരെ ബഹളം ഉണ്ടാക്കുകയാണെങ്കിൽ (സ്വരം താഴ്ത്തി) ഒന്നു കെട്ടിയിട്ടേക്കണം.

കൂടുതൽ കയർത്താൽ തന്നെ കെട്ടിയിട്ടേക്കുമെന്നും അദ്ദേഹത്തിനു് സംശയം തോന്നി. ഏതായാലും ബന്ധനത്തെക്കാൾ ഓട്ടംതന്നെ നല്ലതു് എന്നു് തീരുമാനിച്ചു് അദ്ദേഹം വിധിക്കു് കീഴടങ്ങി. അടുത്ത ദിവസം മുതൽ ഓട്ടവും തുടങ്ങി. അദ്ദേഹത്തിനു് സമ്മതമുണ്ടായിട്ടല്ല അദ്ദേഹം ഓടുന്നതു്. ഓടാതെ നിവൃത്തിയില്ലാത്തതുകൊണ്ടു് ഓടുന്നു. സർക്കസ്സിൽ മൃഗങ്ങൾ അഭ്യാസം പ്രകടിപ്പിക്കുന്നതു് അവ സ്വമേധയാ ചെയ്യുന്നതല്ലല്ലൊ. ആയുധവുമായി നിൽക്കുന്ന മൃഗശിക്ഷകനെ ഭയന്നാണല്ലൊ. മിസ്സിസ്സ് കുറുപ്പും അതുപോലെ പതിവായി ആയുധവുമായി നില്ക്കുമ്പോൾ കുറുപ്പദ്ദേഹം ഓട്ടം തുടങ്ങുന്നു. ഇതിനു ഒരു ദിവസവും മുടക്കം വന്നിട്ടില്ല. ഓട്ടമുണ്ടെങ്കിൽ വീഴ്ചയുമുണ്ടു്. ഇന്നും ഓടി. ഇന്നും വീണു. പതിവു് വീഴ്ചയായതുകൊണ്ടു് നാട്ടുകാർ വിശേഷാൽ ഒന്നും ചെയ്തില്ല. എങ്കിലും അയൽ വീട്ടിലെ ഒരു ചെറുപ്പക്കാരി ഒന്നെത്തിനോക്കി അമർത്തിയ ചിരിയോടെ തല അകത്തേക്കു് വലിച്ചുകളഞ്ഞു. മറ്റൊരു വീട്ടിലെ പട്ടി വളരെ ഉച്ചപ്പാടോടെ വന്നുവെങ്കിലും ശ്രീ കുറുപ്പു് അവർകളെ കണ്ടശേഷം ''ഹാ! ഇയാളായിരുന്നോ'' എന്ന മുഖഭാവത്തോടെ നിശ്ശബ്ദനായി മടങ്ങി.

---

# കൈമണി

കൈമണി ഓട്ടുകൊണ്ടുള്ള ഒരു വാദ്യം. നിഘണ്ടുവിൽ കൈമണി എന്ന പദത്തിനു നൽകിയിരിക്കുന്ന അർത്ഥമാണു മുകളിൽ കൊടുത്തിരിക്കുന്നതു്. കൈമണിക്കു ഇങ്ങനെയൊരർത്ഥമുണ്ടു്; സമ്മതിച്ചു. പക്ഷേ, ഇത്രമാത്രമാണോ അതിന്റെ അർത്ഥം? ഇത്രമാത്രമായിരുന്നെങ്കിൽ ഞാൻ ചോദിക്കുന്നു പൊതുജനങ്ങൾ പിന്നെ എന്തിനു മി. വേലുപ്പിള്ളയെ കൈമണി എന്നു വിളിക്കണം? അദ്ദേഹം ഒരു സർക്കാരുദ്യോഗസ്ഥനാണു. ഇപ്പോൾ ഒരുയർന്ന ആഫീസിലെ ക്ലാർക്കാണു. നിഘണ്ടുകാരൻ പറയുന്നതു പോലെയുള്ള ഓട്ടുവാദ്യമൊന്നും അദ്ദേഹം ഉണ്ടാക്കിച്ചിട്ടില്ല. ഒട്ടുകൊണ്ടു നടക്കാറുമില്ല. പിന്നെന്താണു പൊതുജനങ്ങൾ അദ്ദേഹത്തെ കൈമണിയെന്നു വിളിക്കാൻ?

നമ്മുടെ നിയമ സംഹിതകൾക്കോ, കോടതികൾക്കോ, പ്രവേശിക്കാൻ പഴുതുകിട്ടാത്ത ചില രംഗങ്ങളിൽ നീതിന്യായ നിർവ്വഹണം നടത്തുക എന്ന കൃത്യം പൊതുജനങ്ങൾ ചിലപ്പോൾ കയ്യേൽക്കാറുണ്ടു്. ഈ പൊതുജനകോടതിയെ നിയന്ത്രിക്കുന്ന നിയമാവലി ഒന്നു വേറെയാണു. ഈ കോടതിയിൽനിന്നും അഭിനന്ദന ശ്രുപത്രിലാകട്ടെ ശിക്ഷാശ്രുപത്തിലാകട്ടെ നൽകുന്ന സ്ഥാനമാനങ്ങളും തത്സംബന്ധമായ പ്രഖ്യാപനങ്ങളും പ്രസിദ്ധീകരിക്കുന്നതു് ക്ഷേത്രങ്ങളുടേയോ, കെട്ടിടങ്ങളുടേയോ ഭിത്തികളാകുന്ന ഗസററുകളിൽക്കൂടി വേണമെന്നാണു

പൊതുജനനിയമത്തിലെ അലിഖിതമായ ശാസനം. കൈമണി എന്ന മഹോന്നതമായ ബിരുദം മി. വേലുപ്പിള്ളയ്ക്കു് ലഭിച്ചതു് ഇപ്രകാരമുള്ള പൊതുജന കോടതിയിൽ നിന്നുമാണു്. ഇതാണു് വേലുപ്പിള്ളക്കു് ലഭിച്ച ബിരുദത്തിൻെറ ആഗമം. എന്നാൽ, പൊതുജനങ്ങൾ കൈമണി എന്ന പദം കൊണ്ടെന്താണു് വിവക്ഷിക്കുന്നതു്? അതിനു നമുക്കു് നിഘണ്ടു മറിച്ചു് നോക്കിയതുകൊണ്ടു് പ്രയോജനമില്ല. എന്തെന്നാൽ അവിടെ നാം കണ്ടു ഓട്ടവാദ്യം മാത്രമേ ഉള്ളൂ. അതറിയുന്നതിനു് നമുക്കു് വേലുപ്പിള്ളയെത്തന്നെ സമീപിക്കേണ്ടിയിരിക്കുന്നു.

(സമയം രാവിലെ പതിനൊന്നു മണി. ഒരുയന്ന ഉദ്യോഗസ്ഥൻെറ ആഫീസുമുറി. ഉദ്യോഗസ്ഥൻ തൻെറ ഇരിപ്പിടത്തിൽ ഇരിക്കുന്നു. ബാലകൃഷ്ണപിള്ള, വേലുപിള്ള ഇവർ [ക്ലാർക്കന്മാർ] നിൽക്കുന്നു.)

ഉദ്യോഗസ്ഥൻ. (മുമ്പിലിരിക്കുന്ന ഫയലിൽ നോക്കി ബാലകൃഷ്ണപിള്ളയോടായി) എന്നാണു് ഞാനീ ഉത്തരവിട്ടതു്?

ബാലകൃഷ്ണപിള്ള. 14–8–56 ൽ

ഉദ്യോ. ഇന്നു് തീയതി.

ബാല. 31–8–56

ഉദ്യോ. ഇതുവരെ അയയ്ക്കാതെ ഈ ഉത്തരവു് വെച്ചു താമസിപ്പിച്ചതിൻെറ കാരണം.

ബാല. അതിൽ ഒരു പിശകുണ്ടെന്നു തോന്നി. അതുകൊണ്ടു് അതയച്ചില്ല.

ഉദ്യോ. എന്താണു് പിശകു്?

ബാല. അതിൽ അവധിക്കുള്ള അപേക്ഷ തള്ളിയിരി ക്കയാണു്.

ഉദ്യോ. തള്ളാൻ എനിക്കധികാരമില്ലേ?

ബാല. അധികാരമുണ്ടു്. എന്നാൽ പ്രസവത്തിനു വേണ്ടിയാണു് ആ ക്ലാർക്കു് അവധിക്കു് അപേക്ഷി ച്ചിരിക്കുന്നതു്. അതു് മാററിവയ്ക്കാൻ ഒക്കുകയി ല്ലല്ലൊ ?

ഉദ്യോ. അതു് ഞാൻ നോക്കിക്കൊള്ളാം. നിങ്ങഠം ഉത്ത രവു് അനുസരിച്ചാൽ മതി. (ബാലകൃഷ്ണപിള്ള പോകുന്നു.)

ഉദ്യോ. (വേലുപ്പിള്ളയോടു്) നിങ്ങഠം എന്തിനാണു് വന്നതു്? നിങ്ങളുടെ കയ്യിലും എന്റെ തൊറുകഠം വല്ലതും ഉണ്ടായിരിക്കും.

വേലു. ഞാനത്രമാത്രം മീട്ടക്കനൊന്നുമല്ലെ.

ഉദ്യോ. അപ്പോഠം നീങ്ങളൊരു മണ്ടനാണു് അല്ലേ?

വേലു. ഞാനൊരു മണ്ടനാണേ. എന്നാലും അവധിയ്ക്കു പേക്ഷ തള്ളാൻ പാടില്ലെന്നും മററുമുള്ള മണ്ടത്തര ങ്ങഠം പറയാറില്ലേ. പ്രസവിക്കാനല്ല മരിക്കാൻ തന്നെയാവട്ടെ അവധി അനുവദിച്ചില്ലെങ്കിൽ എന്തു ചെയ്യും. ഒരു പ്രസവം കഴിഞ്ഞു് ഈയിടെയാണു് അവർ തിരിച്ചുവന്നതു്. ഇങ്ങനെ കൂടെക്കൂടെ ഒരു പ്രസവം ഉണ്ടോ ?

ഉദ്യോ. പക്ഷെ, പ്രസവിക്കാനാണെങ്കിൽ അവധി അനുവദിക്കാതിരിക്കുന്നതു ശരിയാണോ ?

വേലു. ശരിയല്ലേ. ഇനി ആഫീസിലെങ്ങാനും വച്ചു് പ്രസവിക്കുകയാണെങ്കിൽ അതു കുഴപ്പമാണേ.

ഉദ്യോ. അവധിക്കുള്ള കാരണം ശ്രദ്ധിക്കാതെയാണു് ഞാനുത്തരവിട്ടതു്. ആ ബാലകൃഷ്ണപിള്ള പറഞ്ഞതു് നന്നായി.

വേലു. ഇങ്ങനെയൊക്കെയാണെങ്കിലും ബാലകൃഷ്ണപിള്ള വളരെ മിടുക്കനും യോഗ്യനും ആണേ.

അപ്പോഴും പൊതുജനങ്ങളുടെ വക എഴുതപ്പെട്ടിട്ടില്ലാത്ത ആ നിഘണ്ടുവിൽ, അന്യരുടെ അഭിപ്രായങ്ങൾക്കു് താളം പിടിച്ചു് കൊടുക്കുന്ന സ്വഭാവത്തിനാണു് കൈമണിയെന്നു് പറയുന്നതു്; വെറും മാട്ടുവാദ്യമെന്നു് മാത്രമല്ല. നിശ്ചയമായും നിഘണ്ടുകാരൻ കൈമണിയോടു് നീതി കാണിച്ചിട്ടില്ല. കൈമണിയുടെ അർത്ഥത്തിൽ വേലുപ്പിള്ളയ്ക്കുള്ള പങ്കു് കൊടുക്കുകയില്ലെങ്കിൽ കൊടുപ്പിക്കും.

വാത്മീകിയാണെന്നു തോന്നുന്നു കൈമണിയെ സംബന്ധിച്ചു് ആദ്യം അധികൃതമായി ഒരഭിപ്രായം പുറപ്പെടുവിച്ചിട്ടുള്ളതു്. കൈമണി അതിൽ പിന്നീടു് വളരെ വളർന്നിട്ടുണ്ടാവാം. എങ്കിലും അതിന്റെ അടിസ്ഥാനശില ഇപ്പോഴും വാത്മീകി സ്ഥാപിച്ചതു തന്നെ.

സത്യം ബ്രൂയാത് പ്രിയം ബ്രൂയാത്
ന ബ്രൂയാത് സത്യമപ്രിയം.

സത്യം പറയണം. പ്രിയം പറയണം; അപ്രിയമായ സത്യം പറയാതിരിക്കണം. ഇതത്രെ വാത്മീകിയുടെ കൈമണി പ്രമാണ മുദ്രാവാക്യം.

ഒരു കാര്യം നേരത്തേ പറയാം. ഒരു കൈമണിയാകുക അത്ര എളുപ്പമുള്ള കാര്യമൊന്നുമല്ല, എന്തെന്നാൽ, കൈമണി ഒരു കലയാകുന്നു. ഒരു കൈമണി പലപ്പോഴും ജനിക്കുകയാണു്. നിർമ്മിക്കപ്പെടുകയല്ല. നിങ്ങൾക്കു് അസാമാന്യമായ വാസനയും പരിശ്രമശീലവുമുണ്ടെങ്കിൽ അതിനു് ഒരുമ്പെട്ടാൽ മതി.

കൈമണിപ്രയോഗത്തിൽ വേലുപ്പിള്ളയ്ക്കു് അസാമാന്യമായ സാമർത്ഥ്യം ഉണ്ടെന്നു് സമ്മതിച്ചു് കൊടുക്കുവാൻ നിർവ്വാഹമില്ല. വെറും സേവ പറയൽ മാത്രമാണു് തന്റെ ലക്ഷ്യമെന്നുള്ളതു് കൂടെക്കൂടെ വെളിപ്പെട്ടുപോകുന്നുണ്ടു്. എന്നാൽ താളം തെറ്റാതെ, കലാപരമായ ചാതുരിയോടുകൂടി കൈമണി പ്രയോഗിക്കുവാൻ കഴിവുള്ള സമർത്ഥന്മാരുണ്ടു്. മിസ്റ്റർ കുട്ടൻപിള്ള അക്കൂട്ടത്തിൽ ഒരുവനാണു്. 'വയററാലിററി' എന്ന പേരിലാണു് അദ്ദേഹം സ്കൂളിൽ അറിയപ്പെട്ടിരുന്നതു്. നാലു് എത്തപ്പഴവും ഇരുപത്തിമൂന്നു് ഇഡ്ഡലിയും ഒററ ഇരിപ്പിനു് തിന്നു് ഒരിക്കൽ ഭക്ഷണ മത്സരത്തിൽ ഒന്നാം സമ്മാനം നേടിയതുകൊണ്ടാണു് അദ്ദേഹത്തിനു് ഈ പേരു് കിട്ടിയതെന്നു് ചിലർ തെററിധരിച്ചിട്ടുണ്ടു്. വാസ്തവത്തിൽ ഈ പേരിന്റെ ആഗമം അങ്ങനെയല്ല. Vitality എന്ന ഇംഗ്ലീഷു് പദത്തിന്റെ അർത്ഥമെന്തെന്നു് ഒരു തർജ്ജമ ക്ലാസ്സിൽ വച്ചു് കുട്ടൻപിള്ളയോടു് ചോദിച്ചു കുട്ടൻപിള്ളക്കു് യാതൊരു കൂസലുമുണ്ടായില്ല. സാറിന്റെ മുഖത്തു് നോക്കി കുട്ടൻപിള്ള തട്ടിവിട്ടു. ''ഭക്ഷണം കഴിക്കുന്നതിനുള്ള അത്യാർത്തി''. എന്നു്. അന്നു മുതൽ കുട്ടൻപിള്ള വയററാലിററി ആയി. പിൽക്കാലത്തു് ഭക്ഷണ മത്സരത്തിൽ നേടിയ ഒന്നാം സമ്മാനം ഈ ബിരുദത്തെ കൂടുതൽ ഉറപ്പിക്കുകയും സാർത്ഥകമാക്കുകയും ചെയ്തു

ട്ടുണ്ട് എന്നുള്ളതല്ലാതെ ഈ പേരിൻെറ വ്യുൽപത്തി മേൽ വിവരിച്ചതാണ്. പഠിത്തമൊഴിച്ചുള്ള ബാക്കി എല്ലാ കാര്യങ്ങളിലും അന്ന് അദ്ദേഹം മുമ്പനായിരുന്നു. എന്നാൽ അദ്ദേഹം ഒരു ക്ലാസ്സിലും തോററിട്ടില്ല. സാധാരണ വിദ്യാർത്ഥികൾ ജോലി ചെയ്യുന്നതു് പരീക്ഷ വരെയാണെങ്കിൽ കുട്ടൻപിള്ളയുടെ ജോലി ആരംഭിക്കുന്നതു് അവിടം മുതൽക്കായിരുന്നു. അദ്ദേഹത്തിൻെറ അസാധാരണമായ കൈമണി പ്രയോഗ വൈദഗ്ധ്യത്താൽ അദ്ധ്യാപകരുടെ പ്രീതി സമ്പാദിക്കുവാനും അങ്ങനെ കൊല്ലംതോറും ജയിക്കുന്നതിനും അദ്ദേഹത്തിനു കഴിഞ്ഞിരുന്നു. എന്നാൽ ഒരു കൊല്ലം അദ്ദേഹം നന്നെ വിഷമിക്കുകതന്നെ ചെയ്തു. ഒരു കൈമണിക്കും കീഴ്പെടാത്ത ഒരു സ്വാമി അക്കൊല്ലം പരീക്ഷകൾക്ക് ഏതാനും ആഴ്ചകൾക്കു് മുമ്പു് സ്കൂളിൽ അദ്ധ്യാപകനായി വന്നുചേർന്നു. കുട്ടൻപിള്ളയുടെ കൈമണി ഒന്നും അവിടെ ചിലവായില്ല. പോരെങ്കിൽ കുട്ടൻപിള്ള തോൽക്കുകയേ ഉള്ളുവെന്നു് അദ്ദേഹം ഒരിക്കൽ ക്ലാസ്സിൽവച്ചു് പരസ്യമായി പറയുകയും ഉണ്ടായി. പക്ഷെ, കുട്ടൻപിള്ള വിട്ടില്ല. കൈമണിയിൽ അങ്ങേ അററത്തെ പാശുപതം തന്നെ പ്രയോഗിക്കുവാൻ കുട്ടൻപിള്ള തീരുമാനിച്ചു. ഇതിനു് അദ്ദേഹത്തിനു് ഒരു ചട്ടമ്പിയുടെ സഹായം ആവശ്യമായിതീർന്നു. നാട്ടിലെ സാമാന്യം ഭേദപ്പെട്ട ഒരു ചട്ടമ്പിയെ എട്ടു് അണയ്ക്കു് കാപ്പി വാങ്ങിക്കൊടുക്കാമെന്ന കരാറിൽ അദ്ദേഹം ഏർപ്പാടു് ചെയ്തു. സ്വാമി രാവിലെ ക്ഷേത്രത്തിൽനിന്നും പതിവായി മടങ്ങി വരാറുള്ള വഴിയാണു് കൈമണി പ്രയോഗത്തിനുള്ള രംഗമായി അവർ തിരഞ്ഞെടുത്തതു്. ഒരു വളവുതിരിഞ്ഞു് അവർ നിൽക്കുന്ന റോഡിലേക്കു് സ്വാമി പ്രവേശിക്കുമ്പോഴാണു്

പ്രയോഗം തുടങ്ങുവാനുള്ള അവസരം. സ്വാമി അവരെ സമീപിക്കുന്നതുവരെ അവർ അദ്ദേഹത്തെ കാണുവാനും പാടില്ല. പരിപാടികളെല്ലാം ആസൂത്രണം ചെയ്തശേഷം ഉദ്ദിഷ്ട സമയത്തിനു് അല്പം മുമ്പ് നിശ്ചിത രംഗത്തു് അവർ നിൽപ്പായി.

''എടേ നീ അധികം നോവിക്കാതെ വേണം ഇടിയ്ക്കാൻ''കട്ടൻപിള്ള ചട്ടമ്പിക്കു് ഒരു നിർദ്ദേശംകൂടി നല്കി.

''ശരി നീയും അങ്ങനെ തന്നെ ചെയ്യാമെങ്കിൽ'' ചട്ടമ്പിയുടെ സമ്മതം സോപാധികമായിരുന്നു.

''സ്വാമി ഇതാ വരാറായി; തുടങ്ങിക്കോ'' കട്ടൻപിള്ള സിഗ്നൽ കൊടുത്തുകഴിഞ്ഞു.

കട്ടൻപിള്ളയും ചട്ടമ്പിയും തമ്മിൽ അതിഭയങ്കരമായ മുഷ്ടിയുദ്ധം നടത്തുന്ന കാഴ്ച കണ്ടുകൊണ്ടാണു് സ്വാമി ആ വഴിയിൽ പ്രവേശിക്കുന്നതു്.

''നീ എന്റെ സ്വാമിയെ എന്തു പറഞ്ഞെടാ? അടിച്ചു് നിന്റെ പല്ലു് ഞാനിളക്കും.'' എന്നലറിക്കൊണ്ടു് കട്ടൻപിള്ള ചട്ടമ്പിയെ മുഷ്ടി ചുരുട്ടി ഇടിയ്ക്കുകയാണു്. ചട്ടമ്പിയും വിടുന്നില്ല. ''നിന്റേയും നിന്റെ സ്വാമിയുടേയും എല്ലു് ഞാനൊടിക്കും.''കട്ടൻപിള്ളയുടെ വയറു് നോക്കി ചട്ടമ്പി ഒരിടി പാസ്സാക്കുന്നു.

''എന്റെ സ്വാമിയെ ഇനി വല്ലതും പറഞ്ഞാൽ നിന്റെ കഥ ഞാൻ കഴിക്കും.'' കട്ടൻപിള്ള വീണ്ടും ചട്ടമ്പിയുടെമേൽ ചാടി വീഴുന്നു.

''കട്ടൻപിള്ളേ നിർത്തു നിർത്തു'' അവിടെ വന്നുചേർന്ന സ്വാമി കട്ടൻപിള്ളയുടെ കയ്യിൽ കടന്നു പിടി

ക്കൂടിക്കഴിഞ്ഞു. ചട്ടമ്പി പിന്നീടു് അവിടെ നില്ക്കുവാൻ പോയില്ല. അയാൾ രംഗത്തുനിന്നും നിഷ്ക്രമിച്ചു.

''എന്നെ ചീത്ത പറഞ്ഞതു് ഞാൻ ക്ഷമിക്കാം. എന്നാൽ സ്വാമിയെ ചീത്ത പറഞ്ഞതു് എനിക്കു് ക്ഷമിക്കുവാനൊക്കുകയില്ല. സ്വാമി എന്നെ ഒന്നു് വിടണം. ഞാൻ അവനെ ഒന്നും മര്യ്യാദ പഠിപ്പിച്ചുകൊള്ളട്ടെ.'' മുന്നോട്ടു പായുന്ന പശു അതിന്റെ കയറിൽ പിടിച്ചിരിക്കുന്ന ആളിനെയെന്നപോലെ കുട്ടൻപിള്ള സ്വാമിയേയും കൊണ്ടു് ചട്ടമ്പിയുടെ പിന്നാലെ പോകുവാൻ മുന്നോട്ടു് കുതിക്കുന്നു. ഓരോ സമാധാനങ്ങൾ പറഞ്ഞുകൊണ്ടു് സ്വാമി കുട്ടൻപിള്ളയെ പിടിച്ചു് നിർത്തുവാൻ ശ്രമിക്കുന്നു.

കുട്ടൻപിള്ള അക്കൊല്ലവും പരീക്ഷയിൽ ജയിക്കയുണ്ടായി.

ഒരു കൈമണിയാകുക ഒരു നേട്ടം തന്നെയാണു്. എന്നാൽ എല്ലാവരെക്കൊണ്ടും അങ്ങനെ ആയിത്തീരുക സാദ്ധ്യമല്ല. നിങ്ങൾ ഹൃദയസമ്പന്നനാണു്, മനസ്സിൽ തോന്നുന്ന അഭിപ്രായം, ഗുണമാകട്ടെ ദോഷമാകട്ടെ മുഖം നോക്കാതെ വെട്ടിത്തുറന്നു് പറയുന്ന സ്വഭാവക്കാരനാണു്, നിങ്ങളെ ദ്രോഹിക്കുന്നവരോടുപോലും സ്ഥായിയായ വിരോധം വച്ചു് പുലർത്തുവാൻ കഴിവില്ലാത്തവനാണു്, പരദുഃഖത്തിൽ അലിവുള്ളവനാണു്—ഇതൊക്കെയാണു്—എന്നാൽ ഞാൻ പറയുന്നു നിങ്ങൾ ഒരു കൈമണിയല്ല ആകുകയുമില്ല എന്നു്. ഒരു വിശ്വസ്തനായ സ്നേഹിതൻ നിങ്ങളെ വഞ്ചിച്ചു എന്നിരിക്കട്ടെ. ആ നിമിഷം മുതൽ നിങ്ങളുടെ മനസ്സു് അസ്വസ്ഥമാകുന്നു. ആ സ്നേഹിതനെ കണ്ടുപിടിച്ചു് അയാളുടെ

മുഖത്തുനോക്കി രണ്ടു് ചീത്ത പറയുന്നതുവരെ നിങ്ങളുടെ മനസ്സിനു് സമാധാനമില്ല. എന്നാൽ അങ്ങനെ നിങ്ങൾ ശകാരിച്ചു എന്നുവരട്ടെ. കാറൊഴിഞ്ഞ ആകാശംപോലെ നിങ്ങളുടെ മനസ്സു് ശുദ്ധമാകുന്നു. സ്നേഹിതനോടു് തോന്നിയ വിരോധത്തിന്റെ ഒരംശംപോലും പിന്നീടു് നിങ്ങളുടെ മനസ്സിൽ അവശേഷിക്കുന്നില്ല. നാട്ടിലെ എത്ര വലിയ പ്രമാണിയുമായിക്കൊള്ളട്ടെ, മനുഷ്യോചിതമല്ലാത്ത പ്രവൃത്തി കണ്ടാൽ മുഖത്തുനോക്കി തുറന്നു് പറയുന്നതിനു് നിങ്ങൾക്കു് മടിയില്ല. പക്ഷേ, നിങ്ങൾ ഒരു കൈമണി ആകുകയില്ലെന്നു് മാത്രമല്ല നാട്ടിലെ ഒന്നാമത്തെ അധികപ്രസംഗിയും, ധിക്കാരിയും, വഷളനും ആകുകയും ചെയ്യും.

എന്നാൽ, നിങ്ങൾ നേരേമറിച്ചു് മിസ്റ്റർ രാമൻപിള്ളയുടെ കാര്യമൊന്നു ശ്രദ്ധിക്കുക. രാമൻപിള്ള നാട്ടിലെ ഒന്നാമത്തെ സത്യസന്ധനും, യോഗ്യനും, മര്യാദക്കാരനും ആണു്. ഖദർ വേഷം. സദാ പ്രസന്നമായ മുഖം. അഭ്യാസംകൊണ്ടു് സ്വായത്തമാക്കിയ മധുരമായ പുഞ്ചിരി. അതു് കാണുന്നവരുടെ സ്ഥാനവലിപ്പത്തിന്റെ അളവൊപ്പിച്ചു് ളുകുന്നതിനുള്ള കഴിവു്. സമൃദ്ധമായ വിനയം, അതിന്റെ നിതാന്തമായ പ്രകടനംകൊണ്ടു് ശരീരത്തിനു് വന്നുചേർന്ന ഒരു ചെറിയ വളവു്—രാമൻപിള്ള ഒരു കൈമണി തന്നെയാണു്. ''രാമൻ രാവിലെ ഉണരും. കാലും മുഖവും കഴുകി ഈശ്വരനെ വന്ദിക്കും, പാഠങ്ങൾ പാഠിക്കും, പഴംകഞ്ഞി കുടിച്ചു് പള്ളിക്കൂടത്തിൽ പോകും. രാമൻ ഒരു നല്ല കുട്ടിയാകുന്നു.'' പഠിക്കുന്ന കാലത്തുതന്നെ രാമൻപിള്ള ഈ മട്ടുകാരനായിരുന്നു. വിദ്യാർത്ഥികൾ തമ്മിൽ ശണ്ഠകൂടുന്ന രംഗങ്ങളിലൊന്നിലും തന്നെ രാമൻപിള്ള എത്തിനോക്കുകപോലും

ചെയ്തിരുന്നില്ല. ഗുരുക്കന്മാരോടു് പ്രദർശിപ്പിച്ചിരുന്ന അമിതമായ ഭക്തി—അതൊന്നു് മാത്രമായിരുന്നു രാമൻ പിള്ളയുടെ വിജയസോപാനം. ബാല്യകാലത്തിൽ അവികസിത രൂപത്തിൽ അദ്ദേഹത്തിൽ കുടികൊണ്ടിരുന്ന ഈ ഗുണവിശേഷങ്ങരം ഇപ്പോരം പരിപുഷ്ടി പ്രാപിച്ചുകഴിഞ്ഞിരിക്കുന്നു. കോപമോ, ക്ഷോഭമോ അദ്ദേഹത്തിന്റെ മുഖത്തു് നിഴലിടുകപോലും ചെയ്തിട്ടില്ല, ചെയ്യുകയുമില്ല. അദ്ദേഹത്തിനു് വിരോധികളോ ശത്രുക്കളോ ഇല്ല; അദ്ദേഹം ഒരു അജാത ശത്രുവാണു്. തന്റെ സ്നേഹമധുരമായ വിനയപ്രകടനങ്ങരം കൊണ്ടു് സംഭാവന ചെയ്യാതെ വഴിയിൽ കാണുന്ന ഒരുത്തരേയും അദ്ദേഹം വെറുതെ വിടാറില്ല. നാട്ടിൽ പ്രമാണികളെ വല്ലവരേയുമാണു് അദ്ദേഹം വഴിയിൽവച്ചു് കണ്ടുമുട്ടുന്നതെങ്കിൽ ആ രംഗം ഒന്നു കാണേണ്ടതു തന്നെയാണു്. തോളിൽനിന്നും രണ്ടാംമുണ്ടു് കയ്യിലേക്കിറക്കി, വിനയഭാരത്താൽ തെല്ലൊന്നു കുനിഞ്ഞു്, കൂപ്പുകൈയ്യുമായി നിൽക്കുന്ന ആ നിൽപ്പ് ഏതൊരു പ്രമാണിയുടേയും തലയെടുപ്പിനു് ഒരു ഊന്നുവടിയാണു്, സംശയമില്ല. പക്ഷേ, അതേ നിൽപ്പിൽ തന്നെ രാമൻപിള്ളയുടെ ഉള്ളിൽകൂടി കടന്നുപോകുന്ന വിചാരങ്ങളെ പിടിച്ചെടുത്തപഗ്രഥിച്ചാൽ അവയുടെ സാരം ഏതാണ്ടിങ്ങനെ സംഗ്രഹിക്കാം.

''ഹേ മൂഢ! എന്റെ ഈ വിനയഭാവം കണ്ടു് നീ ഞെളിയുന്നു. പടുവിഡ്ഢി! നിന്നോടു് എനിക്കു് അശേഷം ബഹുമാനമില്ലെന്നു് മാത്രമല്ല നിറയെ വെറുപ്പുമാണു്. മണ്ടനായ നീ ഞെളിഞ്ഞുകൊള്ളൂ. സമയം വരുമ്പോരം നിന്നെ ഞാൻ തെള്ളിയിട്ടുകൊള്ളാം. സൂക്ഷിച്ചോ''

പൊതുജനദൃഷ്ടിയിൽ രാമൻപിള്ള ആ നാട്ടിലെ ഒന്നാമത്ത യോഗ്യനും, സത്യസന്ധനും മര്യാദക്കാരനുമാണു്.

ഒരു തിരഞ്ഞെടുപ്പുകാലം. രണ്ടു് വലിയ പ്രമാണികൾ തമ്മിലായിരുന്നു രാമൻപിള്ളയുടെ നിയോജകമണ്ഡലത്തിൽ മത്സരം. സ്ഥാനാർത്ഥികളിൽ ഒരാൾ വോട്ടു് ചോദിക്കുവാൻ രാമൻപിള്ളയുടെ വീട്ടിൽചെന്നു. ''ഇതിനുവേണ്ടി ബദ്ധപ്പെട്ടു് ഇങ്ങോട്ടു് വരേണ്ടതുണ്ടായിരുന്നോ. ഒരാളയച്ചാൽ ഞാനങ്ങോട്ടു് വരുമായിരുന്നല്ലൊ?'' പതിവുപോലുള്ള വിനയപ്രകടനങ്ങൾക്കു ശേഷം രാമൻപിള്ള പറഞ്ഞു.

സ്ഥാനാർത്ഥി. അതെനിക്കറിയാം. എങ്കിലും നിങ്ങളോടൊക്കെവന്നു് പറയേണ്ടതു് എന്റെ കർത്തവ്യം. നിങ്ങളുടെയൊക്കെ സഹായമുണ്ടെങ്കിൽ.

രാമൻപിള്ള. ഉണ്ടെങ്കിൽ എന്നു് പറയുന്നതു് എന്താണോ? എന്നോടാരും വന്നു പറയേണ്ട ആവശ്യമൊന്നുമില്ല. അവിടുന്നു് നിൽക്കുന്നു എന്നു് കേട്ടപ്പോൾ തന്നെ എന്റെ ജോലി ഞാനാരംഭിച്ചുകഴിഞ്ഞു. ഇതാ, മറുവശത്തേക്കു് മറിഞ്ഞുപോകുമായിരുന്ന കുറേ ഇന്നു് രാവിലെയും തടഞ്ഞുനിർത്തിയിട്ടാണു് പോന്നിട്ടുള്ളതു്. പക്ഷേ...

സ്ഥാനാ. എന്താണു് പക്ഷേ? ... പണത്തിന്റെ കാര്യമായിരിക്കും.

രാമ. ഏയ്! അതൊന്നുമല്ല.

സ്ഥാനാ. പിന്നെ.

രാമ. മറുവശത്തുള്ളവർ നുണ പറഞ്ഞു് പരത്തുന്നതാണു്; സംശയമില്ല. എതിർ സ്ഥാനാർത്ഥിയെ ഭയന്നു്

അവിടുന്നു് പിന്മാറുവാൻ തീർച്ചപ്പെടുത്തിയെന്നോ, പിന്മാറിക്കഴിഞ്ഞുവെന്നോ ഒക്കെ ഒരു വാർത്ത പ്രചരിക്കുന്നുണ്ടു്.

സ്ഥാനാ. എന്തുവന്നാലും മുന്നോട്ടുവച്ച കാലു് പിന്നോട്ടെടുക്കുവാൻ ഉദ്ദേശിക്കുന്നില്ല. രണ്ടിലൊന്നു അറിയുക തന്നെ.

രാമ. അല്ല ഒന്നും അറിയാനില്ല. കെട്ടിവച്ച പണം മറ്റേ അങ്ങേരു് തിരിച്ചുവാങ്ങുകയില്ല. പക്ഷേ, അവിടുന്നു് ഒരു കാര്യം ചെയ്യണം. പണം ഉണ്ടെന്നുവച്ചു് വാരിക്കോരി ചെലവഴിച്ചു് കളയാമെന്നു് ഒന്നും വിചാരിക്കരുതു്. പണമുണ്ടെങ്കിൽ അതു് കയ്യിലിരിക്കട്ടെ.

സ്ഥാനാ. അതു് തന്നെ ഞാനും വച്ചിരിക്കുന്നതു്. എങ്കിലും അത്യാവശ്യത്തിനു് കുറച്ചൊക്കെ ചിലവാക്കാതെയും ഒക്കുകയില്ലല്ലൊ.

രാമ. അല്ല, വേണ്ടതൊക്കെ വേണം. പക്ഷേ, അതു് വളരെ പിടിച്ചുവേണമെന്നു് മാത്രം. ഒരു കാര്യം അപേക്ഷിക്കാൻ അവിടുന്നു് എന്നെ അനുവദിക്കണം. എല്ലാ ചുമതലകളും ഞാനേററു് കൊള്ളാം. പണം ചിലവഴിക്കുന്ന ജോലിമാത്രം എന്നെ ഏൽപ്പിക്കരുതു്.

സ്ഥാനാ. ഞാൻ അതും രാമൻപിള്ളയെ ഏൽപ്പിക്കാനാണുദ്ദേശിച്ചിരിക്കുന്നതു്.

അടുത്ത ദിവസം എതിർ സ്ഥാനാർത്ഥിയും രാമൻപിള്ളയെ കാണാൻ ചെന്നിരുന്നു. വിനയപൂർവ്വമായ സല്ക്കാരങ്ങൾക്കുശേഷം രാമൻപിള്ള പറഞ്ഞു.

''വന്നകാര്യം വിശേഷിച്ച് ചോദിക്കവാനി ല്ലല്ലൊ. ഞാനിന്നങ്ങോട്ടു് വരണമെന്നു് വിചാരി ച്ചിരിക്കുകയായിരുന്നു.''

സ്ഥാനാ. ഇങ്ങനെ വിചാരിച്ചു് കഴിച്ചാൽ മതി യല്ലൊ.

രാമ. എനിക്കു് മുഖസ്തുതിയോ തിരുമുമ്പിൽ സേവ യോ പരിചയമില്ല. ഞാൻ അവിടത്തേക്കുവേണ്ടി ചെയ്തുപോരുന്ന നിശ്ശബ്ദ സേവനങ്ങൾ അവിടന്നു് അറിയണമെന്നോ ഒട്ടറിയിക്കണമെന്നോ വിചാരി ച്ചിട്ടില്ല. എന്നാൽ കാര്യനടത്തിപ്പിനു് വേണ്ട തൊക്കെ പറയാതെയും തരമില്ലല്ലൊ. ഈ ഭാഗ ത്തെ കാര്യങ്ങൾ കുറെയൊക്കെ ഞാനേററു. അക്കര യുള്ള പ്രവർത്തനങ്ങളുടെ ചുമതലകൾ അങ്ങുതന്നെ നേരിട്ടു് നടത്തുകയായിരിക്കും നല്ലതു്.

സ്ഥാനാ. അവിടെ നമുക്കു് കുഴപ്പമില്ല.

രാമ. അതു് അങ്ങു് ഉദ്ദേശിക്കുന്നതുപോലെ അത്ര നിസ്സാരമല്ല. അവിടം അങ്ങയുടെ ശക്തികേന്ദ്രമാ മാണെന്നു് അങ്ങു് വിചാരിക്കുന്നുണ്ടായിരിക്കും. പക്ഷേ, അവിടെയാണു് അങ്ങേയ്ക്കു് സാരമായ എതിർപ്പുകളുള്ളതു്.

സ്ഥാനാ. അതൊന്നും സാരമില്ല. ഞാനവിടെ പോയി രുന്നു. വല്ലതും ഉണ്ടായിരുന്നെങ്കിൽ തന്നെ അതൊ ക്കെ തീർന്നുകഴിഞ്ഞു.

രാമ. എന്നാൽ പിന്നെ സംശയിക്കാനൊന്നുമില്ല. അങ്ങു് അവിടെ പോയി നിവർന്നു് നിന്നു് രണ്ടു്

വാക്കു് പറഞ്ഞാൽ പിന്നെ അവിടെ ആരാണു് എതിർക്കുവാൻ ?

സ്ഥാനാ. എനിക്കു് തോന്നുന്നതു് ഇവിടെയാണു് കൂടുതൽ ശ്രദ്ധിക്കവാനുള്ളതു്. എന്നാണു്.

രാമ. അതിനെപ്പററി ഭയപ്പെടാനൊന്നുമില്ല. അതു് ഞാനേററു. മിനിഞ്ഞാന്നു് എനിക്കു് രണ്ടു് ചെറുപ്പക്കാരോടു് വഴക്കിടേണ്ടതായിത്തന്നെ വന്നു. അങ്ങേയ്ക്കുവേണ്ടി ശ്രമിക്കുന്ന കാര്യത്തെക്കുറിച്ചു് പറഞ്ഞപ്പോഠം അവർ എന്റെ തല ചാടിപ്പറിക്കുവാൻ വന്നു. അങ്ങു് സ്ഥാനാർത്ഥിത്വം ഉപേക്ഷിച്ചു് പിന്മാറിക്കഴിഞ്ഞുവെന്നാണു് അവർ പറയുന്നതു്.

സ്ഥാനാ. ഞാൻ മരിച്ചുപോയതായി പറഞ്ഞില്ലല്ലൊ. എന്തും വന്നുകൊള്ളട്ടെ. അങ്ങേ അററം തോൽക്കുമായിരിക്കും. എന്നാലും ശരി ഒന്നു് പരീക്ഷിച്ചു് നോക്കാൻ തന്നെ തീരുമാനിച്ചു.

രാമ. ഒന്നും പരീക്ഷിച്ചു് നോക്കാനില്ല. അങ്ങു് നിന്നാൽ വമ്പിച്ച ഭൂരിപക്ഷത്തോടെ ജയിച്ചു് അസംബ്ലിയിൽ പോകും.

സ്ഥാനാ. ആക്ഠായിരുന്ന രാമൻപിള്ളെ എന്നെ പിന്മാററാൻ ഇത്ര തിടുക്കം.

രാമാ. ഓ! അവരു നമ്മുടെ പിള്ളേരു തന്നെ അവരെ ആരോ തെററിദ്ധരിപ്പിച്ചതാണു്. എല്ലാം പറയണമല്ലൊ. ഈ ഭാഗത്തും ചില കേന്ദ്രങ്ങളിൽ ചില്ലറ എതിർപ്പുകളില്ലാതില്ല. പണമാണെന്നു തോന്നുന്നു

അതിൻെറ ചുവട്ടിലുള്ള നോട്ടം. പണം കൊടുത്തു് വോട്ടു് വിലയ്ക്കു് വാങ്ങുന്നതിനോടെനിക്കു് അനു കൂലിക്കുവാൻ വയ്യ. ഒന്നാമതു്, അതു് നിയമവിരു ദ്ധമാണു്. രണ്ടാമതു്, ചിലർക്കു് കൊടുക്കുമ്പോഠം മററു് ചിലരും അതു് ആവശ്യപ്പെട്ടെന്നുവരും. എല്ലാ വർക്കും കൊടുക്കുവാൻ സാദ്ധ്യവുമല്ല.

സ്ഥാനാ. കഴിയുന്നതും പണം കൊടുക്കാതെ കഴി ക്കണം. എന്നാൽ കൊടുത്തേ ഒക്കൂ എന്നുള്ള സ്ഥല ങ്ങളിൽ കറെയൊക്കെ കൊടുക്കുകയുംവേണം. അതു് നമുക്കു് വളരെ രഹസ്യമായി ചെയ്യുകൊള്ളാം.

രാമ. എന്നാൽ എന്നെ പണച്ചുമതലകളിൽനിന്നും ഒഴി വാക്കി നിർത്തണമെന്നു് പ്രത്യേകമപേക്ഷയുണ്ടു്.

സ്ഥാനാ. അങ്ങനെയൊന്നും ഒഴിയുവാൻ പററുകയില്ല. എല്ലാ ചുമതലകളും ഏൽക്കണം.

പണച്ചുമതലയിൽനിന്നും ഒഴിവാക്കണമെന്നു് രണ്ടു പേരോടും പറഞ്ഞതിൻെറ രഹസ്യമെന്തെന്നു് സ്ഥാനാർത്ഥി പോയിക്കഴിഞ്ഞപ്പോഠം രാമൻപിള്ള യോടു് അദ്ദേഹത്തിൻെറ ഭാര്യ ചോദിച്ചു.

രാമൻ. രണ്ടു് കൂട്ടരും കറെ തുക എന്നെ ഏൽപ്പിക്കണം. അതിനു വേണ്ടിയാണു് ഒഴിഞ്ഞുപറഞ്ഞതു്.

ഭാര്യ. രണ്ടു് കൂട്ടരും പിന്മാറുന്നതായി കേട്ടെന്നു് പറ ഞ്ഞതോ ?

രാമ. ആരും പിന്മാറാതിരിക്കുവാൻ വേണ്ടിയാണു് പറഞ്ഞതു്. ഒരാഠം പിന്മാറിയാൽ പിന്നെ മത്സര

മില്ലല്ലൊ. മത്സരമില്ലെങ്കിൽ പണമെവിടെ? ഇരു കൂട്ടരും മത്സരിച്ചു് നശിച്ചുകൊള്ളട്ടെ.

രാമൻപിള്ള നാട്ടിലെ ഒന്നാമത്തെ യോഗ്യനും, സത്യസന്ധനും സത്സ്വഭാവിയും ആണു്.

സത്യം ബ്രൂയാത് പ്രിയം ബ്രൂയാത്
ന ബ്രൂയാത് സത്യ മപ്രിയം.

---